**VISHUDHA QUR'AN VIVARANAM**
(Malayalam)

**Vol: 1**

Translation and Commentary:
**Moulavi Muhammad Amani**

Publishers:
**Kerala Nadvathul Mujahideen (Regd)**
Mujahid Centre, CD Tower, Calicut - 673004, Kerala, India
Phone: +91495 2722801, 2722802, 2722805
Fax: +91495 2724262
e-mail: nadvath@gmail.com
Web: www.knm.org.in

XIVth Edition : 2012

Price : **₹ 425.00**

# പ്രസ്താവന

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

മർഹൂം മുഹമ്മദ് അമാനി മൗലവിയുടെ വിശുദ്ധ ക്വുർആൻ വിവരണ ഗ്രന്ഥത്തിന്റെ പരിഷ്കരിച്ച പതിപ്പാണ് വായനക്കാരുടെ കയ്യിൽ. നേരത്തെ 12 വാല്യങ്ങളായി പ്രസിദ്ധീകരിച്ചത് 1987 ൽ വിഷയങ്ങളൊന്നും വിട്ടുപോകാതെ 4 വാല്യങ്ങളായി പ്രസിദ്ധീകരിച്ചു.

മാറ്ററുകളിലോ വിവരണത്തിലോ യാതൊരു മാറ്റവും വരുത്താതെ 8 വാല്യങ്ങളായി പ്രസിദ്ധീകരിക്കുകയാണിപ്പോൾ. കഴിഞ്ഞ പതിപ്പുകളിൽ വാക്കർത്ഥത്തിന്നുപയോഗിച്ച അറബിവാക്കുകൾക്ക് ഹർകത്ത് ഉണ്ടായിരുന്നില്ല. പുതിയ പതിപ്പിൽ ഹർകത്ത് കൊടുത്തിട്ടുണ്ട്. കൂടാതെ മുമ്പത്തെ പതിപ്പിൽ ശ്രദ്ധയിൽ പെടാതെ പോയ അക്ഷരത്തെറ്റുകൾ തീർത്തു ഇടക്ക് വിട്ടുപോയ വാക്കുകളും ചേർത്തു ശരിപ്പെടുത്തുകമാത്രമാണ് ചെയ്തിട്ടുള്ളത്. കഴിഞ്ഞ പതിപ്പുകളിൽ ഒന്നാം വാല്യത്തിന്റെ അവസാനത്തിലാണ് എല്ലാ മേപ്പുകളും ചേർത്തിരുന്നത്. ഇപ്പോൾ ഓരോ വാല്യത്തിലും വരുന്നമേപ്പുകൾ അതത് വാല്യത്തിൽ തന്നെ ചേർത്തിരിക്കുകയാണ്.

ഈ വാല്യത്തിൽ **മുഖവുരയും അൽഫാതിഹഃ, അൽബക്വറഃ** എന്നീ സൂറഃകളുമാണുൾപ്പെടുത്തിയിട്ടുള്ളത്.

വിശുദ്ധ ക്വുർആൻ വിവരണഗ്രന്ഥത്തിന് പണ്ഡിത പാമരവ്യത്യാസമില്ലാതെ, കക്ഷിഭേദമന്യെ എല്ലാവരിൽ നിന്നും ലഭിച്ച സർവ്വ സ്വീകാര്യത അഭൂതപൂർവ്വവും തുല്യതയില്ലാത്തതുമാണ്. സഹൃദയരായ ആയിരമായിരം അനുവാചകർക്ക് കേരള നദ്വത്തുൽ മുജാഹിദീൻ പ്രസിദ്ധീകരണ വകുപ്പിന്റെ അകൈതവമായ നന്ദി രേഖപ്പെടുത്തുന്നതോടൊപ്പം, എല്ലാവർക്കും ഈ മഹദ് ഗ്രന്ഥം മുഖേന വിജ്ഞാനവും സൻമാർഗവും സർവ്വശക്തൻ നൽകുമാറാകട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

കോഴിക്കോട് - 4
2012 ഡിസംബർ 27

**കേരള നദ്വത്തുൽ മുജാഹിദീൻ**
പ്രസിദ്ധീകരണ വിഭാഗം

# മൂന്നാം പതിപ്പിന്റെ പ്രസ്താവന

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

**ബ**ഹു. മുഹമ്മദ് അമാനി മൗലവി (മർഹൂം)യുടെ വിശുദ്ധ ക്വുർആൻ വിവരണം മൂന്നാം പതിപ്പ് പുറത്തിറക്കാൻ സഹായമേകിയ അല്ലാഹുവിനു സ്തുതി.

ക്വുർആൻ പഠിതാക്കളായ നിരവധി സഹോദരന്മാർ ദിനേനയെന്നോണം ഈ മഹദ് ഗ്രന്ഥം ആവശ്യപ്പെട്ടുവരുന്നുവെന്നതാണ് എത്രയും പെട്ടെന്ന് ഇത് അതേപടി പ്രസിദ്ധീകരിക്കാൻ ഞങ്ങളെ പ്രേരിപ്പിച്ചത്

നാലു വാല്യങ്ങളിലായിട്ടാണ് രണ്ടാം പതിപ്പ് പ്രസിദ്ധീകരിച്ചത്. പ്രസ്തുത വാല്യങ്ങൾ അതേരൂപത്തിൽ ഒരു വർഷത്തിനുള്ളിൽ പ്രസിദ്ധീകരിക്കാനാണ് ഉദ്ദേശിക്കുന്നത്. അല്ലാഹു അനുഗ്രഹിക്കട്ടെ.

രണ്ടാം പതിപ്പിൽ ശ്രദ്ധയിൽപെട്ട അപാകതകളും അക്ഷരതെറ്റുകളും പരമാവധി തിരുത്താൻ ശ്രമിച്ചിട്ടുണ്ട്. ഇനിയും തെറ്റുകൾ കാണുകയാണെങ്കിൽ അറിയിക്കാൻ വായനക്കാരോട് അഭ്യർത്ഥിക്കുന്നു.

ഈ മഹദ് ഗ്രന്ഥം തയ്യാറാക്കുകയും ഇത് പരിശോധിക്കുകയും പ്രസിദ്ധീകരണ കാര്യങ്ങൾ നിർവ്വഹിക്കുകയും ചെയ്ത എല്ലാ മാന്യവ്യക്തികൾക്കും അല്ലാഹു അർഹമായ പ്രതിഫലം നൽകട്ടെ. ആമീൻ

മുജാഹിദ് സെന്റർ<br>കോഴിക്കോട്

സെക്രട്ടറി<br>കെ.എൻ.എം പബ്ളിഷിംഗ് വിംഗ്

31-5-1996

# രണ്ടാം പതിപ്പിന്റെ പ്രസ്താവന

**വി**ശുദ്ധ ക്വുർആന്റെ ഒരു സമ്പൂർണ മലയാള വ്യാഖ്യാനം പ്രസിദ്ധീകരിക്കാനുള്ള അഭിനിവേശം പ്രകടിപ്പിച്ചുകൊണ്ട് ഒലവക്കോട് കെ.പി. മുഹമ്മദ് സാഹിബ് (മർഹൂം) കെ.എം. മൗലവി അവർകൾക്ക് എഴുതിയ ഒരുകത്താണ് ഈ ബൃഹദ് ഗ്രന്ഥത്തിന്റെ തുടക്കം. മൗലവി അവർകൾ തന്റെ ചില സുഹൃത്തുക്കളെ വിളിച്ചുകൂട്ടി. തികച്ചും പൗരാണിക ക്വുർആൻ വ്യാഖ്യാതാക്കളുടെ ശൈലിയിൽ ഒരു മലയാള തഫ്സീർ ഗ്രന്ഥം എഴുതാൻ തീരുമാനിക്കപ്പെട്ടു. ജ:എ. അലവി മൗലവി (മർഹൂം), പി.കെ. മൂസാ മൗലവി, മുഹമ്മദ് അമാനി മൗലവി എന്നിവരെ രചനക്ക് ഉത്തരവാദപ്പെടുത്തി. മർഹൂം കെ.എം മൗലവി അവർകൾ ഉപദേശ നിർദ്ദേശങ്ങളും മേലന്വേഷണവും ഏറ്റു.

1380-റബീഉൽ അവ്വൽ 15-ന് (1960 സപ്തംബർ 7) ബുധനാഴ്ച ളുഹ്റ് നമസ്കാരാനന്തരം അവർ പ്രവർത്തനമാരംഭിച്ചു. ഭക്തിയിലും സൂക്ഷ്മതയിലും പാണ്ഡിത്യത്തിലും അത്യുൽകൃഷ്ടരായ നാല് മഹദ് വ്യക്തികൾ യോജിച്ചുള്ള ശ്രമം. 1382 റബീഉൽ ആഖിർ 28 നു (1962 സപ്തംബർ 26 നു) ആറു വാല്യങ്ങളടങ്ങുന്ന രണ്ടാം പകുതിയുടെ കയ്യെഴുത്ത് പൂർത്തിയായി. ഒലവക്കോട് കെ.പി. ബ്രദേർസ് 1963 ൽ ഒന്നാം വാല്യവും തുടർന്നു മൂന്നു വാല്യങ്ങളും പ്രസിദ്ധീകരിച്ചു. രണ്ടു വാല്യങ്ങൾ പ്രസിദ്ധീകരിച്ചത് കൊച്ചി മുജാഹിദീൻ ട്രസ്റ്റാണ്.

സൂറത്തുന്നംല് പൂർത്തിയായതോടെ അനാരോഗ്യം മൂലം ജ: മൂസാ മൗലവിക്കു ഈ സംരംഭത്തിൽനിന്നു വിരമിക്കേണ്ടിവന്നു. 1964 സപ്തംബർ 10 നു കെ.എം മൗലവിയും 1976 മെയ് 19 നു അലവി മൗലവിയും പരലോകം പൂകി. അക്കാരണത്താൽ ഫാതിഹഃ മുതൽ ഇസ്റാഅ് കൂടിയുള്ള ആദ്യപകുതിയുടെ രചന മുഹമ്മദ് അമാനി മൗലവി ഏകനായി ചെയ്യേണ്ടിവന്നു. അച്ചടിക്കുന്നതിനു മുമ്പ് പ്രാപ്തനായ ഒരു പണ്ഡിതൻ വായിച്ചു കേൾക്കേണമെന്ന് അദ്ദേഹത്തിനു നിർബ്ബന്ധമുണ്ടായിരുന്നത്കൊണ്ട് കേരള നദ്‌വത്തുൽ മുജാഹിദീന്റെ ജനറൽ സെക്രട്ടറി കെ.പി. മുഹമ്മദ് മൗലവി ആ കൃത്യം നിർവ്വഹിക്കുകയുണ്ടായി. ആറു വാല്യങ്ങളുള്ള ഒന്നാം പകുതിയുടെ പ്രസിദ്ധീകരണം കേരള നദ്‌വത്തുൽ മുജാഹിദീൻ ഏറ്റെടുക്കുകയും 1979 ഡിസംബറിൽ ആദ്യവാല്യം പ്രസിദ്ധീകരിക്കയും ചെയ്തു. 1985 ഫിബ്രുവരിയിൽ അവസാന വാല്യം പുറത്തുവന്നതോടെ രണ്ടു വ്യാഴവട്ടക്കാലം മുമ്പ് സമാരംഭിച്ച ഒരു മഹൽ പ്രവർത്തനം വിജയകരമായി സമാപിച്ചു. അൽഹംദുലില്ലാഹ്

ഓരോ വാല്യവും പുറത്തുവന്നാലുടനെ കോപ്പികൾ തീർന്നിരുന്ന ഈ ഗ്രന്ഥം പുനഃപ്രസിദ്ധീകരിക്കുന്നതിനു വായനക്കാർ നിരന്തരം ആവശ്യപ്പെട്ടുകൊണ്ടിരുന്നു. ഒന്നാം പതിപ്പ് പൂർത്തിയാവാതെ തീർന്ന വാല്യങ്ങൾ പുനഃപ്രസിദ്ധീകരിക്കുക പ്രയാസമുള്ള കാര്യമായിരുന്നു. എന്നിട്ടും ഇടക്കുവെച്ച് രണ്ടാം പകുതിയിൽ സൂഃ അൻബിയാഅ് ഒഴിച്ചുള്ള ഒന്നാം വാല്യവും, തബാറക-അമ്മ ജുസുഉകൾ അടങ്ങുന്ന

അവസാന വാല്യവും ഒരു തവണ പുനർമുദ്രണം ചെയ്തു. അവയുടെ പ്രതികളും പെട്ടെന്നു തീർന്നുപോയി. 1985ൽ ഒന്നാം പതിപ്പ് പൂർത്തീകരിച്ചതോടെ തന്നെ രണ്ടാം പതിപ്പിനെപറ്റി ഞങ്ങൾ ഗൗരവപൂർവ്വം ചിന്തിച്ചു തുടങ്ങിയിട്ടുണ്ട്. ഭീമമായ സാമ്പത്തിക ബാധ്യത വരുന്ന ഒരു സംരംഭമായതുകൊണ്ട് അൽപം കാലമെടുക്കേണ്ടിവന്നുവെന്നുമാത്രം.

ക്രൗൺ 1/4 ൽ ഉദ്ദേശം 5700 പേജുകളുള്ള ഒന്നാം പതിപ്പ് 12 വാല്യങ്ങൾ ഉണ്ടായിരുന്നത് ഇപ്പോൾ 4 വാല്യങ്ങളിലൊതുക്കുകയാണ്. എന്നുവെച്ച് വ്യാഖ്യാനത്തിൽ ഒട്ടും കുറവ് വരുത്തിയിട്ടില്ല. ഒറ്റവാക്കർത്ഥത്തിൽ സമാനാർത്ഥമുള്ള ചില പദങ്ങൾ ഒഴിവാക്കിയിട്ടുണ്ട്. കടലാസിന്റെ വലിപ്പം കൂട്ടിയും ടൈപ്പുകൾ ചെറുതാക്കിയും അച്ചടിയിൽ ചില പരിഷ്ക്കരണങ്ങൾ വരുത്തിയുമാണ് പേജുകളും വാല്യങ്ങളും കുറച്ചത്. വായനക്കാർക്ക് താങ്ങാനാവുന്ന വിലക്കു ഗ്രന്ഥം നൽകുവാൻ അതാവശ്യമായിരുന്നു.

ചില പ്രത്യേക കാരണങ്ങളാൽ ഈ ഗ്രന്ഥത്തിന്റെ രണ്ടാം പകുതിയാണ് ആദ്യം എഴുതിയതും പ്രസിദ്ധീകരിച്ചതുമെന്ന കാര്യം അറിയാമല്ലോ. അതിനാൽ ഒന്നാം പകുതിയിൽ രണ്ടാം പതിപ്പിൽ ചേർത്തിരുന്ന മുഖവുരയും ചില വ്യാഖ്യാനക്കുറിപ്പുകളും ഈ പതിപ്പിൽ ആദ്യ പകുതിയിലേക്ക് മാറ്റിയിട്ടുണ്ട്. അതുപോലെ തന്നെ ഒന്നാം പകുതിയിൽ ഇല്ലാതിരുന്നതും രണ്ടാം പകുതിയിൽ ചില സൂറത്തുകളുടെ പ്രാരംഭത്തിൽ ചേർത്തിരുന്നതുമായ സംഗ്രഹം ഐകരൂപത്തിനുവേണ്ടി ഒഴിവാക്കിയിട്ടുമുണ്ട്. അനിവാര്യമായ ഈ പരിഷ്കരണങ്ങൾ മാറ്റി നിർത്തിയാൽ ഒന്നും രണ്ടും പതിപ്പുകൾ തമ്മിൽ വ്യത്യാസമില്ല.

പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹു മാനവകുലത്തിനു നൽകിയ ഏറ്റവും വലിയ അനുഗ്രഹമാണ് വിശുദ്ധ ക്വുർആൻ. ക്ഷണികമായ ഭൗതിക ജീവിതത്തിൽ മനഃസമാധാനവും നിത്യമായ പാരത്രിക ജീവിതത്തിൽ സ്വർഗവും നേടാനുള്ള മാർഗദർശനമാണ് ആ ദൈവീക ഗ്രന്ഥം. അതിന്റെ പ്രചാരണത്തിനും അധ്യാപനത്തിനും ബാധ്യതയേറ്റവരാണ് മുസ്‌ലിംകൾ. ആ ബാധ്യതാനിർവ്വഹണമെന്ന നിലയിൽ ഈ ബൃഹദ് ഗ്രന്ഥത്തിന്റെ രചനയിലും പരിശോധനയിലും അച്ചടിയിലും പ്രസിദ്ധീകരണത്തിലും പ്രചാരണത്തിലും വിതരണത്തിലുമെല്ലാം ഭാഗഭാക്കായ എല്ലാവർക്കും സർവ്വശക്തനായ അല്ലാഹു തക്ക പ്രതിഫലം നൽകട്ടെ. ആമീൻ.

1407 റമസാൻ 14
1987 മെയ് 12

കേരള നദ്‌വത്തുൽ മുജാഹിദീൻ
പ്രസിദ്ധീകരണ വിഭാഗത്തിനുവേണ്ടി
അലി അബ്ദുറസ്സാക് മദനി

# വിശുദ്ധ ക്വുർആൻ വിവരണം ഒന്നാം വാല്യം

## പ്രധാന വിഷയങ്ങൾ

കെ.എം. മൗലവി സാഹിബിന്റെ

# അവതാരിക

(ഒന്നാം പതിപ്പിൽ )

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

الحمد لله الذي هدانا بالقرآن العظيم و الصلاة و السلام على من ارسله لتبليغ القرآن و بيانه خاتم النبيين و على اله و صحبه و التابعين لهم باحسان الى يوم الدين، اما بعد

മാന്യ സഹോദരങ്ങളേ,

ഏകദേശം നാലു കൊല്ലം മുമ്പ് ഒരു ദിവസം ജനാബ് കെ.പി. മുഹമ്മദ് സാഹിബിന്റെ ഒരു കത്ത് എനിക്ക് കിട്ടുകയുണ്ടായി. പരിശുദ്ധ ക്വുർആന്റെ ഒരു തഫ്സീർ മലയാളത്തിൽ പ്രസിദ്ധീകരിക്കുവാനുളള ആഗ്രഹവും, അതിന്റെ സാമ്പത്തിക വശമല്ലാത്ത മറ്റു കാര്യങ്ങളിൽ വേണ്ടുന്ന സഹായ സഹകരണങ്ങൾ ചെയ്തുതരണമെന്നുളള അഭ്യർത്ഥനയുമായിരുന്നു കത്തിൽ അടങ്ങിയിരുന്നത്. അതനുസരിച്ച് ഞാനും മറ്റു ചില സ്നേഹിതന്മാരും കൂടി അദ്ദേഹവുമായിക്കണ്ട് ഈ വിഷയത്തിൽ ആലോചന നടത്തി. പലരിൽനിന്നുമായി, ക്വുർആന്റെ ആദ്യത്തെ 15 ജുസ്ഉ് വരെയുള്ള തഫ്സീർ മലയാളത്തിൽ അതിനു മുമ്പ് പ്രസിദ്ധീകരിക്കപ്പെട്ടിരുന്നതുകൊണ്ട് ബാക്കിയുള്ള ഒടുവിലത്തെ 15 ജുസ്ഇന്റെ തഫ്സീർ ആദ്യം തയ്യാറാക്കാമെന്നും, ജനാബുമാർ പി.കെ. മൂസാ മൗലവി, എ. അലവി മൗലവി, മുഹമ്മദ് അമാനി മൗലവി എന്നീ മൂന്ന് സ്നേഹിതന്മാരും കൂടി ആ കൃത്യം നിർവ്വഹിക്കാമെന്നും തീരുമാനം ചെയ്തു.

അല്ലാഹുവിന്റെ സഹായം കൊണ്ട് ഒടുവിലത്തെ പതിനഞ്ച് ജുസ്ഇന്റെ തഫ്സീർ എഴുതി പൂർത്തിയായിരിക്കുന്നു. അതിന്റെ ആദ്യത്തെ വാള്യം ഇപ്പോൾ പ്രസിദ്ധീകരണത്തിനു തയ്യാറായിരിക്കുകയാണ്. ബാക്കിയുള്ള മേലേ പതിനഞ്ചു ജുസ്ഉം പൂർത്തിയാക്കുവാനും എല്ലാ ഭാഗങ്ങളും പ്രസിദ്ധീകരിക്കുവാനും അല്ലാഹു തൗഫീക് നൽകട്ടെ! ആമീൻ!

ഈ ഗ്രന്ഥം എഴുതി വന്നത് മേൽപറഞ്ഞ മൂന്നു സ്നേഹിതന്മാരാണെങ്കിലും, ഇതിന്റെ പ്രവർത്തനങ്ങളിൽ പല നിലക്കും ഞാനും ബന്ധപ്പെട്ടുകൊണ്ടിരുന്നതിനാൽ, ഈ പരിഭാഷയും, ഇതിലെ വ്യാഖ്യാനങ്ങളുമെല്ലാം 'സലഫീ'ങ്ങളുടെ മാതൃകയനുസരിച്ചുകൊണ്ടുള്ളതാണെന്ന് എനിക്ക് തീർച്ചയായും പറയുവാൻ കഴിയുന്നതാണ്. പൗരാണിക മഹാന്മാരുടെ മാതൃക പിൻപറ്റുന്നതിലാണ് നമ്മുടെ എല്ലാ നന്മയും സ്ഥിതി ചെയ്യുന്നത്. പിൻകാലക്കാരുടെ പുത്തൻ നിർമാണങ്ങളിലാണ് എല്ലാ തിന്മയും നിലകൊള്ളുന്നത്.

وكل خير في اتباع من سلف، وكل شر فى ابتداع من خلف

ഇതിന്റെ മുഖവുരയിൽനിന്നു തന്നെ, ഈ ഗ്രന്ഥത്തിന്റെ സ്വഭാവത്തെപ്പറ്റി വായനക്കാർക്ക് നല്ലപോലെ അറിയുവാൻ കഴിയുന്നതുകൊണ്ട് അതിനെ കുറിച്ച് ഇവിടെ കൂടുതലൊന്നും പറയുവാൻ ഞാൻ വിചാരിക്കുന്നില്ല. പൊതുജനങ്ങൾ ഈ ക്വുർആൻ വ്യാഖ്യാന ഗ്രന്ഥം വായിച്ചറിയണമെന്ന് ഞാൻ പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു.

ഇതിന്റെ പ്രസാധകന്മാരും എന്റെ മാന്യ സ്നേഹിതന്മാരുമായ ജനാബ് കെ.പി. മുഹമ്മദ് സാഹിബിന്റെയും അദ്ദേഹത്തിന്റെ അനുജൻ ജ: കെ.പി. മൊയ്തീൻ കുട്ടി സാഹിബിന്റെയും ഈ മഹത്തായ സേവനം അല്ലാഹു സ്വീകരിക്കട്ടെ! ഇതിന്റെ ബാക്കി ഭാഗങ്ങൾ പ്രസിദ്ധീകരിച്ചു പൂർത്തിയാക്കുവാനും ഇതുപോലെയുള്ള മഹൽ സേവനങ്ങൾ എപ്പോഴും ചെയ്തുകൊണ്ടിരിക്കുവാനും അവർക്ക് തൗഫീക് നൽകുകയും ചെയ്യട്ടെ! ഇതിന്റെ പരിഭാഷകന്മാരായ സ്നേഹിതന്മാർക്കും, നമുക്കെല്ലാവർക്കും അല്ലാഹു സദാ ഹിദായത്തും തൗഫീക്വും നൽകട്ടെ! ആമീൻ.

എന്ന്

തിരൂരങ്ങാടി,
06. 06. 1964

കെ.എം. മൗലവി

# വായനക്കാർക്ക് ചില സൂചനാ നിർദ്ദേശങ്ങൾ

1. മുഖവുര വായിച്ചു ഗ്രഹിച്ച ശേഷമായിരിക്കണം പരിഭാഷയും വ്യാഖ്യാനവും വായിക്കുവാൻ ആരംഭിക്കുന്നത്. വായന കൂടുതൽ പ്രയോജനകരമായിരിക്കുവാനും, വായനാവേളയിൽ തോന്നിയേക്കാവുന്ന പല സംശയങ്ങൾക്കും സ്വയം മറുപടി കണ്ടെത്തുവാനും അത് സഹായകമായിരിക്കും.

2. ആയത്തുകളുടെ പരിഭാഷയിൽ ( ), [ ] എന്നിങ്ങനെ രണ്ടു തരം ബ്രാക്കറ്റുകൾ (വളയങ്ങൾ) കൊടുത്തുകാണാം. ആയത്തുകളിൽ അന്തർഭവിച്ചിട്ടുള്ളതോ, വാചകങ്ങളിൽ ലോപിച്ചുപോയതോ, ഉദ്ദേശ്യാർത്ഥം വ്യക്തമാക്കുന്നതോ ആയ വാക്കുകളായിരിക്കും അവയിൽ കാണുന്നത്. എന്നാൽ, അർദ്ധ വൃത്തത്തിലുള്ള ആദ്യത്തെ വിഭാഗം വളയങ്ങളിൽ കാണുന്ന വാക്കുകൾ വാച്യാർത്ഥം പൂർത്തിയാക്കുന്നവയും, അർദ്ധ ചതുരത്തിലുള്ള രണ്ടാമത്തെ വിഭാഗത്തിൽ കാണുന്ന വാക്കുകൾ ഉദ്ദേശ്യം സ്പഷ്ടമാക്കുന്നവയുമായിരിക്കും. അതുകൊണ്ട് ആദ്യത്തെ വിഭാഗം വാക്കുകൾ വായിക്കുമ്പോൾ, ബ്രാക്കറ്റുകൾ ഇല്ലാതിരുന്നാൽ എങ്ങിനെ വായിക്കാമോ അതേ രൂപത്തിലും, രണ്ടാമത്തെ വിഭാഗം വാക്കുകൾ വായിക്കുമ്പോൾ ബ്രാക്കറ്റിനു മുമ്പായി 'അതായത്' എന്നോ 'അഥവാ' എന്നോ ചേർത്തും വായിക്കാവുന്നതാണ്. ആയത്തുകളുടെ പരിഭാഷയിൽ മാത്രമാണ് ഈ വ്യത്യാസമുള്ളത്. മറ്റുള്ള സ്ഥലങ്ങളിലെ ബ്രാക്കറ്റുകളെല്ലാം സാധാരണപോലെത്തന്നെ.

3. വ്യാഖ്യാന വിവരണങ്ങളിൽ ഇടക്കിടെ ഉദ്ധരിക്കുന്ന ആയത്തുകളുടെ ശേഷം അവയുടെ സൂറത്തുകളുടെ പേരും-അല്ലെങ്കിൽ നമ്പറും-ആയത്തിന്റെ നമ്പറും, ഹദീഥുകളുടെ അവസാനത്തിൽ അവ ഉദ്ധരിച്ച മഹാൻമാരുടെ പേരുകളും കൊടുത്തിരിക്കും. സ്ഥലച്ചുരുക്കം ഓർത്ത് ഈ ആവശ്യാർത്ഥം താഴെ കാണുന്ന സൂചനാക്ഷരങ്ങളായിരിക്കും മിക്കപ്പോഴും ഉപയോഗിച്ചിരിക്കുക.

| | | | |
|---|---|---|---|
| **സൂ:** | **= സൂറത്ത്** | **ജ.** | **= ഇബ്നുമാജഃ** |
| **സൂറ:** | **= സൂറത്ത്** | **ഹാ.** | **= ഹാകിം.** |
| **ബു.** | **= ബുഖാരീ** | **ന.** | **= നസാഇൗ** |
| **മു.** | **= മുസ്‌ലിം** | **ബ.** | **= ബൈഹക്വി** |
| **അ.** | **= അഹ്മദ്** | **ത്വ** | **= ത്വബ്റാനീ** |
| **ദാ.** | **= അബൂദാവൂദ്** | **ص** | **= الصفحة (പേജ്)** |
| **തി.** | **= തിർമദീ** | **ج** | **= المجلد(വാല്യം)** |

**متفق عليه = ബുഖാരിയും മുസ്‌ലിമും**

4. ഇടക്കിടെ പല അറബിനാമങ്ങളും വാക്കുകളും ഉപയോഗിക്കേണ്ടതുണ്ടായിരിക്കും. അവ അവയുടെ സാക്ഷാൽ രൂപത്തിൽതന്നെ വായനക്കാർ

മനസ്സിലാക്കുന്നത് ആവശ്യവുമായിരിക്കും. പക്ഷേ, അറബി അക്ഷരങ്ങളിൽ പകുതിയോളം മലയാള ലിപിയിൽ എഴുതുവാൻ സാദ്ധ്യമല്ലാത്തതുകൊണ്ട് അത്തരം അക്ഷരങ്ങൾക്കു പകരം ശബ്ദത്തിൽ അവയോടു കൂടുതൽ യോജിപ്പു കാണുന്ന മലയാള അക്ഷരങ്ങൾ കൊടുത്തിരിക്കുകയാണ്. എന്നാലും അങ്ങിനെയുള്ള വാക്കുകൾ വായിക്കുമ്പോൾ മലയാള ലിപിയെ മാത്രം ആസ്പദമാക്കാതെ അവയുടെ സാക്ഷാൽ രൂപത്തിൽ തന്നെ ശരിക്കും ഉച്ചരിക്കുവാൻ ശ്രമിക്കേണ്ടതാകുന്നു. എല്ലാവർക്കും സുപരിചിതമായതും സാക്ഷാൽ ഉച്ചാരണ രൂപം അറിയാവുന്നതുമായ വാക്കുകളിൽ ഈ നിഷ്കർഷ സ്വീകരിച്ചിട്ടില്ലതാനും. പ്രസ്തുത അറബി അക്ഷരങ്ങളും പകരം സ്വീകരിച്ച മലയാള അക്ഷരങ്ങളും ഇവയാണ്:-

| | | |
|---|---|---|
| ث = ഥ | ص = സ്വഃ | غ = ഗ |
| ح = ഹ | ض = ദ്വ | ف = ഫ |
| خ = ഖ | ط = ത്വ | ق = ക്വ |
| د = ദ | ظ = ള്വ | (ആകെ 13 അക്ഷരം) |
| ز = സ | ع = അ | |

5. നബി തിരുമേനി ﷺയുടെ പേരിനു ശേഷം 'സ്വലാത്തി'നെ (الصلوة-അനുഗ്രഹം നേരൽ)യും, പ്രവാചകന്മാരുടെ പേരുകൾക്കും, മലക്കുകളുടെ പേരുകൾക്കും ശേഷം 'തസ്‌ലീമി'നെ (التسليم-രക്ഷനേരൽ)യും, സ്വഹാബികളുടെ പേരുകൾക്ക് ശേഷം 'തർദ്വിയത്തി'നെ (الترضية -പൊരുത്തം നേരൽ)യും മറ്റുള്ള മഹാന്മാരുടെ പേരുകൾക്ക് ശേഷം 'തറഹ്ഹുമി'നെ (الترحم- കാരുണ്യം നേരൽ)യും സൂചിപ്പിച്ചുകൊണ്ട് സാധാരണ ഇസ്‌ലാമിക ഗ്രന്ഥങ്ങളിലെന്നപോലെ ഇതിലും ഏതാനും സൂചനാക്ഷരങ്ങൾ കൊടുത്തു കാണാം. സാധാരണക്കാരായ വായനക്കാരെ ഉദ്ദേശിച്ചു പ്രസ്തുത അക്ഷരങ്ങളും, അവയുടെ സാക്ഷാൽ രൂപങ്ങളും അർത്ഥങ്ങളും താഴെ കൊടുക്കുന്നു:-

| സൂചനാ ക്ഷരങ്ങൾ | സാക്ഷാൽ രൂപങ്ങൾ | അർത്ഥങ്ങൾ |
|---|---|---|
| 1. സ്വ ﷺ | صلى الله عليه و سلم (സ്വല്ലല്ലാഹു അലൈഹിവസല്ലം) | അല്ലാഹു അദ്ദേഹത്തിന് അനുഗ്രഹവും സമാധാനവും ശാന്തിയും നൽകട്ടെ. |
| 2. അ: ع | عليه السلام (അലൈഹിസ്സലാം) | അദ്ദേഹത്തിനു സമാധാനവും രക്ഷയുമുണ്ടാവട്ടെ. |
| 3. റ: رض | رضي الله عنه (റദ്വിയല്ലാഹു അൻഹു) | അല്ലാഹു അദ്ദേഹത്തെക്കുറിച്ചു തൃപ്തിപ്പെടട്ടെ. |
| 4. റ: | رحمه الله | അല്ലാഹു അദ്ദേഹത്തിനു |

| | | |
|---|---|---|
| رح | (റഹിമഹുല്ലാഹു) | കരുണ ചെയ്യട്ടെ |

പേരുകൾ പുരുഷൻമാരുടെതും ഏകവചന രൂപത്തിലുള്ളതുമാകുമ്പോഴത്തെ രൂപങ്ങളാണിവ. സ്ത്രീകളുടെതാകുമ്പോൾ യഥാക്രമം 'عليها'(അലൈഹാ) എന്നും, 'عنها' (അൻഹാ) എന്നും, 'رحمها' (റഹിമഹാ) എന്നും ഉപയോഗിക്കണം. പുരുഷ നാമമായാലും സ്ത്രീ നാമമായാലും രണ്ടുപേർ ഒന്നിച്ചു വരുമ്പോൾ 'ها' (ഹാ)യുടെ സ്ഥാനത്തെല്ലാം 'هما' (ഹുമാ) എന്നുമായിരിക്കണം. രണ്ടിലധികം നാമങ്ങൾ ഒന്നിച്ചുവരുമ്പോൾ (പുരുഷ നാമങ്ങളിൽ) യഥാക്രമം 'هم' (ഹും) എന്നും (സ്ത്രീ നാമങ്ങളിൽ) 'هنّ' (ഹുന്ന) എന്നും ചേർക്കണം.

6. ഭൂപടങ്ങളെല്ലാം നമ്പർ ക്രമത്തിൽ അവസാനം ഒന്നിച്ചാണ് കൊടുത്തിട്ടുള്ളത്. വായനാവേളയിൽ ഭൂപടങ്ങൾ നോക്കേണ്ടസ്ഥാനത്ത് അതതിന്റെ നമ്പർ കുറിച്ചിരിക്കുന്നതുകൊണ്ട് ആവശ്യമായ പടം നോക്കുവാൻ പ്രയാസം നേരിടുകയില്ല.

7. വാക്കർത്ഥങ്ങൾ മനഃപാഠമാക്കുവാൻ ശ്രമിക്കുന്നവർക്ക് ക്വുർആൻ വചനങ്ങളുടെ അർത്ഥവും ആശയവും സ്വയം തന്നെ ഏതാണ്ടൊക്കെ മനസ്സിലാക്കുവാൻ കഴിയുന്നതാണ് (ഇ.അ). അതോടുകൂടി അറബി ഭാഷയിൽ ഒരു പ്രാഥമിക ജ്ഞാനവും ലഭിക്കുന്നതാണ്.

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ ﴿١﴾

ٱلْحَمْدُ لِلَّهِ رَبِّ ٱلْعَٰلَمِينَ ﴿٢﴾ ٱلرَّحْمَٰنِ ٱلرَّحِيمِ ﴿٣﴾ مَٰلِكِ يَوْمِ ٱلدِّينِ ﴿٤﴾
إِيَّاكَ نَعْبُدُ وَإِيَّاكَ نَسْتَعِينُ ﴿٥﴾ ٱهْدِنَا ٱلصِّرَٰطَ ٱلْمُسْتَقِيمَ ﴿٦﴾
صِرَٰطَ ٱلَّذِينَ أَنْعَمْتَ عَلَيْهِمْ غَيْرِ ٱلْمَغْضُوبِ عَلَيْهِمْ
وَلَا ٱلضَّآلِّينَ ﴿٧﴾

آمين

الحمد لله الذي خلق، خلق الإنسان من علق، اقرَأ و ربّك الأكرم،
الذي علم بالقلم، علم الإنسان مالم يعلم، الحمد لله،
خلق الإنسان وعلمه البيان، الحمد لله على ما علم والهم،
والصلاة والسلام على رسوله الكريم، نبيّنا محمد صلى الله عليه وسلم،
ارسله بالهدى ودين الحق، وأنزل عليه الكتاب ولم يجعل له عوجا،
وعلى اله واصحابه ومن اقتدى بهم باحسان.
اللهم الهمنا السداد ووفقنا للصواب والرشاد، اللهم انفعنا بما علمتنا
وعلمنا ما ينفعنا وزدنا علما، ولا حول ولا قوة الا بالله

أما بعد

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ۝١

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ**

അല്ലാഹുവിന് സർവ്വ സ്തുതിയും. അവൻ മനുഷ്യനെ സൃഷ്ടിച്ചു. അവനെ ഉൽകൃഷ്ടസൃഷ്ടിയാക്കുകയും, ഇതര സൃഷ്ടികൾക്കില്ലാത്ത അനേകം സവിശേഷതകൾ നൽകി അവനെ അനുഗ്രഹിക്കുകയും, അവന്റെ ഇരുലോക നന്മകൾക്കു വേണ്ട എല്ലാമാർഗ നിർദ്ദേശങ്ങളും കനിഞ്ഞേകുകയും ചെയ്തിരിക്കുന്നു. അക്കൂട്ടത്തിൽ ഏറ്റവും പ്രധാനപ്പെട്ട അനുഗ്രഹമത്രെ വിശുദ്ധ ഖുർആൻ. അല്ലാഹുവിന് സർവ്വസ്തുതിയും. നബി മുഹമ്മദ് മുസ്ത്വഫാ തിരുമേനി ﷺക്ക് അവൻ ഖുർആൻ അവതരിപ്പിച്ചു. അതുമുഖേന സജ്ജനങ്ങൾക്ക് സുവിശേഷവും ദുർജ്ജനങ്ങൾക്ക് താക്കീതും നൽകുവാനായി തിരുമേനിയെ തന്റെ തിരുദൂതനാക്കി നിയോഗിച്ചു. പ്രസ്തുത കർത്തവ്യം അവിടുന്ന് തികച്ചും നിറവേറ്റി. ദൗത്യം വേണ്ടതുപോലെ നിർവ്വഹിച്ചു. സത്യമാർഗം ലോകത്തിന് തുറന്നുകാട്ടി. അസത്യമാർഗങ്ങൾ ചൂണ്ടിക്കാട്ടികൊടുത്തു.

മനുഷ്യാരംഭം മുതൽ തുടർന്നു കൊണ്ടിരുന്ന പ്രവാചകത്വത്തിന്റെയും, ദിവ്യ ദൗത്യത്തിന്റെയും ശൃംഖല നബി തിരുമേനി ﷺയോടുകൂടി അല്ലാഹു അവസാനിപ്പിച്ചിരിക്കുന്നു. ഇനി ഒരു പ്രവാചകന്റെ നിയമനത്തിനോ ഒരു വേദഗ്രന്ഥത്തിന്റെ അവതരണത്തിനോ ആവശ്യം നേരിടാത്തവണ്ണം വിശുദ്ധ ഖുർആനെ ലോകാവസാനം വരെ നിലനിർത്തുന്നതാണെന്ന് അവൻ പ്രഖ്യാപിച്ചിരിക്കുന്നു. ആ അന്ത്യ പ്രവാചകനായ മുഹമ്മദ് നബി തിരുമേനി ﷺക്കും, അദ്ദേഹത്തിലും അദ്ദേഹം കൊണ്ടുവന്ന ആ ദിവ്യ ഗ്രന്ഥത്തിലും സുദൃഢമായി വിശ്വസിക്കുകയും അദ്ദേഹത്തിന്റെ പ്രബോധന മാർഗത്തിൽ സർവ്വാത്മനാ അദ്ദേഹത്തെ സഹായിക്കുകയും ചെയ്ത അദ്ദേഹത്തിന്റെ സഖാക്കളായ സ്വഹാബികൾക്കും, വിശുദ്ധ ഖുർആന്റെയും പ്രവാചക ചര്യയുടെയും അടിസ്ഥാനത്തിൽ അവരെ മാതൃകയായി സ്വീകരിച്ചുകൊണ്ട് ജീവിതോദ്ദേശ്യം സഫലമാക്കിയ എല്ലാ സജ്ജനങ്ങൾക്കും അല്ലാഹുവിന്റെ അനുഗ്രഹവും കാരുണ്യവും ശാന്തിയും സമാധാനവും സദാ വർഷിച്ചുകൊണ്ടിരിക്കട്ടെ. ആമീൻ.

ഖുർആനെ സംബന്ധിച്ചിടത്തോളം അതിനൊരു ആമുഖമോ, പീഠികയോ ആവശ്യമില്ല. അത് മനുഷ്യ സാധ്യവുമല്ല. ഖുർആനെയും അതിലെ ഉള്ളടക്കങ്ങളെയും സംബന്ധിച്ചും അതിന്റെ വ്യാഖ്യാനം, വിവരണം, പരിഭാഷ മുതലായവയെ സംബന്ധിച്ചും, നമ്മുടെ ഈ ഗ്രന്ഥത്തെ സംബന്ധിച്ചും അറിഞ്ഞിരിക്കേണ്ട ചില

പ്രധാന വിഷയങ്ങൾ വായനക്കാരെ മുൻകൂട്ടി ഓർമപ്പെടുത്തുക മാത്രമാണ് ഈ മുഖവുരകൊണ്ടുദ്ദേശ്യം. വാസ്തവത്തിൽ ഈ മുഖവുരയിലെ വിഷയങ്ങൾ മിക്കവാറും വെവ്വേറെ വിസ്തരിച്ചു പ്രതിപാദിക്കപ്പെടേണ്ടവയാകുന്നു. മിക്കതിലും പല മഹാന്മാരും പ്രത്യേകമായി ഗ്രന്ഥങ്ങൾ രചിച്ചിട്ടുമുണ്ട്. സ്ഥലകാല ദൈർഘ്യത്തെ ഭയന്നു വിശദീകരണത്തിന് മുതിരാതിരിക്കുകയാണ്.

അല്ലാഹു നമുക്ക് സത്യം ഗ്രഹിക്കുവാനുള്ള തൗഫീകും മാർഗദർശനവും നൽകട്ടെ! ഈ ഗ്രന്ഥത്തിൽ വന്നേക്കാവുന്ന അബദ്ധങ്ങൾ അവൻ മാപ്പ് ചെയ്തുതരികയും, പൊതുജനങ്ങൾക്ക് ഉപകാരപ്രദവും അവന്റെ സൽപ്രീതിക്കു കാരണവുമായ ഒരു സൽക്കർമമായി ഇതിനെ അംഗീകരിക്കുകയും ചെയ്യട്ടെ! ആമീൻ!

# 1

# വിശുദ്ധ ക്വുർആൻ

അന്ത്യപ്രവാചകൻ മുഹമ്മദ് തിരുമേനി ﷺക്കു 40-ാം വയസ്സിൽ പ്രവാചകത്വം ലഭിച്ചതു മുതൽ 63-ാം വയസ്സിൽ അവിടുത്തെ വിയോഗമുണ്ടായതുവരെയുള്ള കാലഘട്ടത്തിൽ - പല സന്ദർഭങ്ങളിലായി - അല്ലാഹു അവതരിപ്പിച്ചു കൊടുത്തിട്ടുള്ള ഒരു വേദഗ്രന്ഥമത്രെ വിശുദ്ധ ക്വുർആൻ. 'മുസ്ഹഫ്' എന്ന പേരിൽ അറിയപ്പെടുന്ന ഈ വിശുദ്ധ ഗ്രന്ഥം ഇന്ന് ലോകത്തിന്റെ ഏതു മൂലയിലും കാണാവുന്നതാണ്. ഏതൊരു മുസ്‌ലിമിന്റെ വീട്ടിലും അതിന്റെ ഒരു പ്രതിയെങ്കിലും കാണാതിരിക്കുക വിരളമാകുന്നു. ഇത്രയധികം പ്രതികൾ ലോകത്തു വെളിപ്പെട്ടിട്ടുള്ള മറ്റൊരു മത ഗ്രന്ഥവും ഇല്ലെന്നു പറയാം.

ചെറുതും വലുതുമായി 114 അദ്ധ്യായങ്ങളും (സൂറത്തുകളും) 6000ത്തിൽ പരം വചനങ്ങളും (ആയത്തുകളും) 77,000 ത്തിൽ പരം പദങ്ങളും (കലിമത്തുകളും) 3,20,000 ത്തിലധികം അക്ഷരങ്ങളും അതുൾക്കൊള്ളുന്നു. ഏകദേശം സമവലിപ്പത്തിലുള്ള 30 ഭാഗങ്ങളായി (ജുസ്ഉകളായി) അത് ഭാഗിക്കപ്പെട്ടിരിക്കുന്നു. സൂറത്തുകളുടെ ചെറുപ്പവലിപ്പങ്ങൾക്കനുസരിച്ചും, വിഷയങ്ങളെ ആസ്പദമാക്കിയും പല വിഭാഗങ്ങൾ (റുകൂഉകൾ) ആയി വീണ്ടും അവ വിഭജിക്കപ്പെട്ടിരിക്കുന്നു. ഒരു മാസംകൊണ്ട് ക്വുർആൻ ഒരാവർത്തി (ഒരു ഖതം) പാരായണം ചെയ്തു തീർക്കുന്ന വർക്കും, നമസ്കാരത്തിൽ ഓരോ റക്അത്തിലും കുറേശ്ശെ ഓതി വരുന്നവർക്കും ഈ വിഭജനങ്ങൾ വളരെ പ്രയോജനകരമാകുന്നു. കൂടാതെ, ജുസ്ഉകൾ പകുതി (നിസ്ഫു)കളായും, കാലു(റുബുഉ്)കളായും മറ്റും ഭാഗിക്കപ്പെട്ടിട്ടുണ്ട്. ഇതെല്ലാം സാധാരണ മുസ്ഹഫുകളിൽ അടയാളപ്പെടുത്തിക്കാണാവുന്നതാണ്. ഇതിനെല്ലാം പുറമെ 1/8, 1/7, 1/4, 1/2 എന്നിങ്ങനെയും ഭാഗിച്ചു അടയാളപ്പെടുത്തപ്പെട്ടിട്ടുമുണ്ട്. ക്വുർആൻ പാരായണം ചെയ്യുന്നവരുടെ സൗകര്യാർത്ഥം മുൻകാലത്തുള്ള ചില മഹാന്മാർ ചെയ്തു വെച്ച സേവനങ്ങളത്രെ ഇതെല്ലാം. പൂർവ്വ മുസ്‌ലിംകൾ ക്വുർആനെ സംബന്ധിച്ച് എത്രമാത്രം ഗൗനിച്ചുവന്നിരുന്നുവെന്നും, ജനങ്ങൾ ആ ഗ്രന്ഥം എത്രത്തോളം ഉപയോഗപ്പെടുത്തി വന്നിരുന്നുവെന്നും ഇതിൽ നിന്നൊക്കെ ഗ്രഹിക്കാവുന്നതാണ്.

# അവതരണം

നബി തിരുമേനി ﷺക്കു പ്രവാചകത്വം (നുബുവ്വത്ത്) ലഭിക്കുന്നതിനു അല്പംമുമ്പായി അവിടുന്ന് പല സ്വപ്നങ്ങൾ കാണുകയും, അവ പ്രഭാതവെളിച്ചം പോലെ യഥാർത്ഥമായി പുലരുകയും പതിവായിരുന്നു. കുറേ കഴിഞ്ഞപ്പോൾ ജനങ്ങളിൽ നിന്ന് വേറിട്ട് ഏകാന്തവാസം ചെയ്യുവാൻ തിരുമേനിക്ക് ആഗ്രഹം തോന്നുകയുണ്ടായി. അതനുസരിച്ച് അവിടുന്നു മക്കയുടെ അടുത്തുള്ള ഹിറാ ഗുഹയിൽ പോയി ആരാധനാ നിമഗ്നനായിക്കൊണ്ടിരിക്കാറുണ്ടായിരുന്നു. കുറേ ദിവസത്തേക്കുള്ള ഭക്ഷണ സാധനങ്ങളോടുകൂടിയാണ് തിരുമേനി ഗുഹയിലേക്ക് പോയിരുന്നത്. അത് തീരുമ്പോൾ, സ്വപത്നിയായ ഖദീജഃ (റ)യുടെ അടുക്കൽ വന്നു വീണ്ടും കുറേ ദിവസത്തേക്കുള്ള ഭക്ഷണം ശരിപ്പെടുത്തിക്കൊണ്ടുപോകും.

ഇങ്ങനെയിരിക്കെ, ഒരിക്കൽ ഗുഹയിൽ അല്ലാഹുവിന്റെ 'വിശ്വസ്തദൂതനാ'യ മലക്ക് പ്രത്യക്ഷപ്പെട്ടു. 'മുഹമ്മദേ, സന്തോഷിച്ചുകൊള്ളുക! ഞാൻ ജിബ്‌രീലാണ്. താങ്കൾ ഈ സമുദായത്തിലേക്ക് അല്ലാഹുവിങ്കൽ നിന്നുള്ള ദൂതനാകുന്നു (റസൂലാണ്)' എന്നറിയിച്ചു. അനന്തരം മലക്ക് പറഞ്ഞു: 'ഇക്വ്‌റഅ്' (വായിക്കുക). തിരുമേനി മറുപടി പറഞ്ഞു: 'എനിക്ക് വായിക്കുവാൻ അറിഞ്ഞുകൂടാ', പിന്നീട്, തിരുമേനിക്ക് വിഷമം തോന്നുമാറ് മലക്ക് അദ്ദേഹത്തെ ഒന്നു കൂട്ടിപ്പിടിക്കുകയും, ഉടനെ വിടുകയും ചെയ്തു. രണ്ടാമതും മൂന്നാമതും ഇതേ പ്രകാരം ആവർത്തിക്കപ്പെട്ടശേഷം, 'സൂറത്തുൽ അലക്വി'ലെ ആദ്യവചനങ്ങൾ(*) മലക്ക് ഓതിക്കേൾപ്പിച്ചു. ഇതായിരുന്നു ക്വുർആൻ അവതരണത്തിന്റെ ആരംഭം.

നബി(സ്വ)ക്ക് വിഷമം ഉണ്ടാകുമാറ് മലക്ക് കൂട്ടിപ്പിടിച്ചതിന്റെ യഥാർത്ഥ രഹസ്യം എന്താണെന്ന് നമുക്കറിഞ്ഞുകൂടാ. എങ്കിലും, ആത്മീയ ലോകവും ഭൗതികലോകവും തമ്മിലുള്ള ഒരു കൂട്ടി ഇണക്കലായിരുന്നു അതെന്നു പറയാം. അഥവാ, ദൈവിക സന്ദേശങ്ങൾ സ്വീകരിക്കുവാൻ പ്രവാചക ഹൃദയത്തിനു പക്വത വരുത്തുവാനായിരിക്കും അത്. ഒന്നാമതായി അവതരിച്ച ആ വചനങ്ങളുടെ സാരം ഇപ്രകാരമാകുന്നു: 'സൃഷ്ടിച്ചവനായ നിന്റെ രക്ഷിതാവിന്റെ നാമത്തിൽ നീ വായിക്കുക! മനുഷ്യനെ അവൻ രക്തപിണ്ഡത്തിൽനിന്നു സൃഷ്ടിച്ചു. വായിക്കുക! നിന്റെ രക്ഷിതാവ് അത്യുദാരനാണ്; പേനകൊണ്ട് പഠിപ്പിച്ചവനാണ്. മനുഷ്യന് അറിയാത്തത് അവൻ പഠിപ്പിച്ചിരിക്കുന്നു'.

എഴുത്തും വായനയുമാണല്ലോ മനുഷ്യന് അറിവ് ലഭിക്കുവാനുള്ള രണ്ട് പ്രധാന മാർഗങ്ങൾ. ഇവ രണ്ടും അവന് അല്ലാഹു നൽകിയ രണ്ട് പ്രത്യേകാനുഗ്രഹങ്ങളാണെന്ന് ഇതിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നു. മനുഷ്യന്റെ ഉത്ഭവത്തെക്കുറിച്ച് ചിന്തിക്കുന്ന പക്ഷം, സ്രഷ്ടാവായ അല്ലാഹുവിലുള്ള വിശ്വാസത്തിലേക്ക് അവനെ അത് നയിക്കുന്നതും, അല്ലാഹുവിന്റെ ആജ്ഞക്കൊത്തു ജീവിക്കുവാൻ അവനെ പ്രേരിപ്പിക്കുന്നതുമാകുന്നു. ഇതാണ് ഈ വചനങ്ങൾ ഒന്നാമതായി മനുഷ്യനെ ഉണർത്തുന്നത്.

ഹിജ്‌റഃ വർഷത്തിന് 13 കൊല്ലം മുമ്പ് -ക്രിസ്ത്വബ്ദം 610 ൽ- റമദ്വാൻ മാസത്തിലെ ഒരു പുണ്യദിനത്തിലാണ് ക്വുർആൻ അവതരണമാരംഭിച്ചത്. ഈ ദിവസം ഏതായിരു

(*) اقْرَأْ بِاسْمِ رَبِّكَ.........................مَا لَمْ يَعْلَمْ

ന്നുവെന്ന് ഖണ്ഡിതമായി പറയുക സാധ്യമല്ല. അന്ന് റമദ്വാൻ 17 ആയിരുന്നുവെന്നാണ് ചില മഹാൻമാർ പറയുന്നത്. അത് ജൂലായ് മാസത്തിലാണെന്നും ഫിബ്രുവരി മാസത്തിലാണെന്നും രണ്ട് പക്ഷമുണ്ട്. الله أعلم

നബി തിരുമേനി ﷺ 'ഉമ്മിയ്യ്' -എഴുത്തും വായനയും അറിയാത്ത ആൾ-ആയിരുന്നു. അവിടുത്തെ ജനതയും 'ഉമ്മിയ്യു'കൾ തന്നെ. വേദഗ്രന്ഥങ്ങളുമായി അവർക്ക് യാതൊരു പരിചയവുമില്ല, എന്നിരിക്കെ, ക്വുർആൻ ഒരേ പ്രാവശ്യം ഒന്നായി അവതരിപ്പിക്കപ്പെടുന്ന പക്ഷം, അവർക്ക്-നബിﷺക്ക് തന്നെയും-അത് പല വിഷമങ്ങൾക്കും കാരണമാകുമല്ലോ. ക്രമേണ ആവശ്യവും സന്ദർഭവും അനുസരിച്ച് അവതരിച്ചുകൊണ്ടിരിക്കുമ്പോൾ, എല്ലാവർക്കും അത് ഗ്രഹിക്കുവാനും പഠിക്കുവാനും കൂടുതൽ സൗകര്യപ്രദമായിരിക്കുന്നതാണ്. പ്രവാചകത്വം സിദ്ധിച്ചതിനു ശേഷം ആദ്യത്തെ 13 കൊല്ലം സ്വദേശമായ മക്കായിലും അനന്തരം 10 കൊല്ലം മദീനായിലുമാണ് നബി ﷺ ജീവിച്ചത്. നബി ﷺ മക്കയിൽ വസിച്ചിരുന്ന കാലത്താണ് മിക്ക സൂറത്തുകളും അവതരിച്ചിട്ടുള്ളത്. മക്കയിൽ അവതരിച്ച സൂറത്തുകൾക്ക് 'മക്കിയ്യ്' എന്നും മദീനായിൽ അവതരിച്ച സൂറത്തുകൾക്ക് 'മദനിയ്യ്' എന്നും പറയുന്നു. തൗഹീദ് (ഏക ദൈവ വിശ്വാസം), പരലോക വിശ്വാസം, മരണാനന്തര ജീവിതം, പ്രവാചകത്വം, ക്വുർആന്റെ സത്യത ആദിയായ മൗലിക സിദ്ധാന്തങ്ങളാണ് മക്കീ സൂറത്തുകളിൽ പ്രധാനമായും പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. കർമാനുഷ്ഠാനങ്ങൾ, സാമുദായികവും സാമൂഹികവുമായ കടമകൾ മുതലായവയെ സ്പർശിക്കുന്ന മതവിധികൾ മദനീ സൂറത്തുകളിലാണ് മിക്കവാറും പ്രതിപാദിക്കപ്പെടുന്നത്. ഈ രണ്ടു വിഭാഗങ്ങൾ ക്കിടയിൽ ശൈലിയിലും സ്വരത്തിലും സാമാന്യം വ്യത്യാസങ്ങൾ കാണാവുന്നതാണ്. വിഷയ വ്യത്യാസങ്ങൾക്കുപുറമെ മക്കയിലും മദീനയിലുമുള്ള ജനങ്ങളുടെ പരിതഃസ്ഥിതികളും അതിനു കാരണമായിരിക്കും. ക്വുർആനിലെ 2, 3, 4, 5, 8, 9, 22, 24, 33, 47, 48, 49, 57, 58, 59, 60, 61, 62, 63, 64, 65, 66, 110 എന്നീ ഇരുപത്തിമൂന്നു സൂറത്തുകൾ(*) മദനീ വിഭാഗത്തിൽ പെട്ടവയാകുന്നു. ബാക്കിയെല്ലാം മക്കീ സൂറത്തുകളത്രെ.

'എന്തുകൊണ്ടാണ്, ഇവന്നു ക്വുർആൻ ഒട്ടാകെ ഒന്നായി ഇറക്കപ്പെടാത്തത്?!' എന്ന് മുശ്‌രിക്കുകൾ ആക്ഷേപിച്ചതിന് അല്ലാഹു മറുപടി പറഞ്ഞത് ഇപ്രകാരമാണ്: അതെ, അങ്ങിനെ (പല പ്രാവശ്യമായി) തന്നെയാണ് അവതരിക്കുന്നത്. നിന്റെ (നബിയുടെ) ഹൃദയത്തിന് സ്ഥൈര്യം നൽകുവാൻ വേണ്ടിയാണത്. ശരിക്ക് സാവകാശം അനുക്രമം അതിനെ നാം ഓതിത്തരികയാണ്' (സൂറ: ഫുർക്വാൻ : 32) മറ്റൊരു സ്ഥലത്ത് പറഞ്ഞത് ഇങ്ങിനെയാകുന്നു: 'സാവധാനത്തിലായി ജനങ്ങൾക്ക് നീ ഓതിക്കൊടുക്കുവാൻ വേണ്ടി ക്വുർആനെ നാം ഭാഗങ്ങളായി വേർതിരിച്ചിരിക്കുകയാണ്'. (ബനൂ ഇസ്‌റാഈൽ: 106.)

ഒരു വേദ ഗ്രന്ഥമോ, പ്രവാചകത്വമോ ലഭിച്ചേക്കാമെന്ന പ്രതീക്ഷയാലോ, ലഭിക്കുവാനുള്ള ആഗ്രഹത്താലോ, അല്ലെങ്കിൽ അതിനുള്ള പരിശ്രമമായോ ഒന്നും തന്നെയായിരുന്നില്ല നബിﷺ ഹിറാഗുഹയിൽ പോയി ഏകാന്തവാസം അനുഷ്ഠിച്ചു വന്നത്. പരിശ്രമം, പരിശീലനം, ആഗ്രഹം, സൽകർമം, ആത്മസംയമനം ആദിയായ ഏതെങ്കിലും ഒന്നിന്റെ ഫലമായി നേടുവാൻ കഴിയുന്ന ഒരു കാര്യമല്ല നുബുവ്വത്തും

***(*) 13, 55, 76, 98, 99 എന്നീ സൂറഃകളും മദനിയ്യാണെന്ന് അഭിപ്രായമുണ്ട്.***

രിസാലത്തും (പ്രവാചകത്വവും ദിവ്യദൗത്യവും). അല്ലാഹു ഉദ്ദേശിക്കുന്നവർക്ക്-അവൻ ഉദ്ദേശിക്കുമ്പോൾ-അവൻ അത് കൊടുക്കുന്നു അത്രമാത്രം. പക്ഷേ, അവൻ ഉദ്ദേശിക്കുന്നവരെ അവൻ അതിനായി തിരഞ്ഞെടുക്കുകയും, അവരറിയാതെത്തന്നെ അതിനവരെ പാകപ്പെടുത്തിക്കൊണ്ടുവരികയും ചെയ്യുന്നു. അതിനാവശ്യമായ പരിശുദ്ധിയും പരിശീലനവുമെല്ലാം അവൻ അവരിൽ സംജാതമാക്കുകയും ചെയ്യും. സീനാ താഴ്‌വരയിൽ വെച്ച് മൂസാ നബി (അ)ക്കു ദിവ്യദൗത്യം ലഭിച്ച അവസരത്തിൽ അല്ലാഹുവിന്റെ തിരുവചനങ്ങൾ കേൾക്കുവാനുള്ള മഹാഭാഗ്യം അദ്ദേഹത്തിനുണ്ടായല്ലോ. ഈ അവസരത്തിൽ-അദ്ദേഹത്തിന് അല്ലാഹു നൽകിയിട്ടുള്ള ചില അനുഗ്രഹങ്ങളെ എടുത്തു പറഞ്ഞ കൂട്ടത്തിൽ-അല്ലാഹു പറയുന്നത് നോക്കുക:

ثُمَّ جِئْتَ عَلَىٰ قَدَرٍ يَـٰمُوسَىٰ وَٱصْطَنَعْتُكَ لِنَفْسِى അതായത്, മേൽ പറഞ്ഞ വിധത്തിലെല്ലാം ഞാൻ നിന്നെ പരീക്ഷണം നടത്തിയശേഷം മുൻകൂട്ടിയുള്ള എന്റെ നിശ്ചയമനുസരിച്ച് നീ ഇവിടെ വന്നിരിക്കുകയാണ്. എന്റെ ദൗത്യ നിർവ്വഹണത്തിനായി ഞാൻ നിന്നെ തിരഞ്ഞെടുത്തു ശരിപ്പെടുത്തിയിരിക്കുകയാണ് (ത്വാഹാ: 40, 41)

ലോകജനത പൊതുവിലും, സ്വജനങ്ങൾ പ്രത്യേകിച്ചും അജ്ഞാനാന്ധകാരത്തിൽ മുഴുകി നട്ടംതിരിഞ്ഞു കൊണ്ടിരിക്കുന്ന കാഴ്ച കണ്ടു സഹിക്കവയ്യാതെ, അവരെ സത്യത്തിന്റെയും, സൻമാർഗത്തിന്റെയും പ്രകാശത്തിലേക്ക് കൊണ്ടുവരാനുള്ള മാർഗം അന്വേഷിച്ചുകൊണ്ടും, അതിന് വേണ്ട ദിവ്യ പ്രകാശം തേടിക്കൊണ്ടുമായിരുന്നു നബി ﷺ ഹിറാ ഗുഹയിൽ ഏകാന്തവാസം നടത്തിയിരുന്നത് എന്ന് ചിലയാളുകൾ ധരിച്ചുവശായിട്ടുണ്ട്. പ്രവാചകത്വത്തിന്റെ പാവനത്വം കളങ്കപ്പെടുത്തുവാൻ ഉദ്ദേശിച്ചുകൊണ്ട് ഇസ്‌ലാമിന്റെ ശത്രുക്കളായ ചില പാശ്ചാത്യരിൽ നിന്നും മറ്റുമാണ് ഈ ജൽപനം ഉടലെടുത്തിട്ടുള്ളത്. പരമാർത്ഥം മനസ്സിലാക്കാതെ ചില മുസ്‌ലിംകളും അത് ഏറ്റുപാടാറുണ്ട്. സൽകർമം, ആത്മശുദ്ധി, സ്വഭാവസംസ്കരണം, ദൈവഭക്തി ആദിയായ ഗുണങ്ങൾ നിമിത്തം ലഭ്യമാകുന്ന ഒന്നാണ് പ്രവാചകത്വം എന്ന് സ്ഥാപിത താൽപര്യക്കാരായ ചില പിഴച്ച കക്ഷികളും സമർത്ഥിക്കുന്നത്കാണാം. കേൾക്കുന്ന മാത്രയിൽ ആകർഷകമായി തോന്നിപ്പോകുന്ന ഈ രണ്ടു അഭിപ്രായങ്ങളും-നബി തിരുമേനി ﷺ പ്രവാചകത്വത്തിനായി ആഗ്രഹിക്കുകയോ പരിശ്രമിക്കുകയോ ചെയ്തിരുന്നുവെന്നും, പ്രവാചകത്വം മനുഷ്യന്റെ പരിശ്രമംകൊണ്ട് സാധിക്കുന്ന ഒന്നാണെന്നുമുള്ള വാദങ്ങൾ-യഥാർത്ഥംഅറിയാത്തശുദ്ധഗതിക്കാരായ പലരെയും വഞ്ചിതരാക്കുന്നതിൽ അത്ഭുതമില്ല. വാസ്തവമാകട്ടെ, ഈ രണ്ടഭിപ്രായവും തനി അബദ്ധവും അസംബന്ധവുമാകുന്നു. ക്വുർആൻ അവയെ വ്യക്തമായി ഖണ്ഡിച്ചിരിക്കുകയാണ്. അല്ലാഹു പറയുന്നത് നോക്കുക:

(١) مَا كُنْتَ تَدْرِي مَا الْكِتَابُ وَلَا الْإِيمَانُ وَلَـٰكِنْ جَعَلْنَاهُ نُورًا نَهْدِي بِهِ مَنْ نَشَاءُ مِنْ عِبَادِنَا - الشورى (2) وَمَا كُنْتَ تَرْجُو أَنْ يُلْقَىٰ إِلَيْكَ الْكِتَابُ إِلَّا رَحْمَةً مِنْ رَبِّكَ فَلَا تَكُونَنَّ ظَهِيرًا لِلْكَافِرِينَ – القصص (3) إِنَّكَ لَا تَهْدِي مَنْ أَحْبَبْتَ وَلَـٰكِنَّ اللَّهَ يَهْدِي مَنْ يَشَاءُ- القصص

സാരം: 1. വേദഗ്രന്ഥമെന്താണെന്നോ, സത്യവിശ്വാസമെന്താണെന്നോ നിനക്ക് അറിയുമായിരുന്നില്ല. എങ്കിലും നാം അതിനെ ഒരു പ്രകാശമാക്കിയിരിക്കുകയാണ്. നമ്മുടെ അടിയാന്മാരിൽ നിന്ന് നാം ഉദ്ദേശിക്കുന്നവർക്ക് നാം അത്കൊണ്ട് മാർഗ

ദർശനം നൽകുന്നു. (ശൂറാ : 52). 2. നിനക്ക് വേദഗ്രന്ഥം നൽകപ്പെടുമെന്ന് നീ പ്രതീക്ഷിക്കുന്നുണ്ടായിരുന്നില്ല. പക്ഷേ, നിന്റെ രക്ഷിതാവിങ്കൽനിന്നുള്ള ഒരു കാരുണ്യമായിട്ടത്രെ [അത് നൽകപ്പെട്ടത്] ആകയാൽ നീ അവിശ്വാസികൾക്ക് പിന്തുണ നൽകുന്നവനായിത്തീരരുത്. (ക്വസ്വസ്: 86). 3. നിശ്ചയമായും നീ ഇഷ്ടപ്പെട്ടവർക്ക് നീ മാർഗദർശനം നൽകുന്നതല്ല. എങ്കിലും അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അവൻ മാർഗദർശനം നൽകുന്നു. (ക്വസ്വസ്: 56).

നബിമാർക്കു പ്രവാചകത്വം ലഭിക്കാറുള്ളത് സാധാരണ 40 വയസ്സാകുമ്പോഴാണ്. എന്നാൽ, ഇതൊരു സാർവ്വത്രികമായ നിയമമാണെന്നു പറയാവതല്ല. യഹ്‌യാ നബി (അ)യെപ്പറ്റി وَاتيناه الحكم صبيا (ശിശുവായിരിക്കെ അദ്ദേഹത്തിന് നാം 'ഹുക്മ്' കൊടുത്തു.) എന്ന് സൂറ: മർയമിൽ കാണാം. 'ഹുക്മ്' കൊണ്ടുദ്ദേശ്യം പ്രവാചകത്വമാണെന്നും, വിജ്ഞാനമാണെന്നും ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ രണ്ടു പക്ഷമുണ്ട്. രണ്ടായിരുന്നാലും, അദ്ദേഹം ശിശുവായിരിക്കെത്തന്നെ ഒരു ജ്ഞാനിയായി ക്കഴിഞ്ഞിട്ടുണ്ട്. ജനനം കഴിഞ്ഞ ഉടനെത്തന്നെ ഈസാ (അ) തൊട്ടിലിലായിരിക്കെ, ജനങ്ങളോട് സംസാരിച്ചതും സൂറ: മർയമിൽ കാണാം. അതിൽ وجعلنى نبيا (എന്നെ അവൻ -അല്ലാഹു- പ്രവാചകനാക്കുകയും ചെയ്തിരിക്കുന്നു.) എന്നും പറഞ്ഞിട്ടുണ്ട്. അന്ന് അദ്ദേഹം പ്രവാചകനായി കഴിഞ്ഞിട്ടുണ്ടായിരുന്നില്ല. ഭാവിയെക്കുറിച്ചുള്ള ഒരു പ്രവചനമായിരുന്നു അത്. പരിശ്രമംകൊണ്ടോ മറ്റോ ലഭിക്കുന്ന ഒന്നായിരുന്നു പ്രവാചകത്വമെങ്കിൽ ഈ വാക്കിന് വിശേഷിച്ചു അർത്ഥമില്ലല്ലോ. ചുരുക്കത്തിൽ, അല്ലാഹു പറഞ്ഞതുപോലെ, 'തന്റെ ദൗത്യം എവിടെയാണ് ഏർപ്പെടുത്തേണ്ടതെന്ന് അല്ലാഹുവിന്നു നല്ലപോലെ അറിയാം' (١٢٤:اللَّهُ أَعْلَمُ حَيْثُ يَجْعَلُ رِسَالَتَهُ - الانعام) അതിൽ മറ്റാർക്കും പങ്കോ അഭിപ്രായമോ ഇല്ല. 'അല്ലാഹു മലക്കുകളിൽ നിന്ന് ദൂതന്മാരെ തെരഞ്ഞെടുക്കുന്നു. മനുഷ്യരിൽ നിന്നും. നിശ്ചയമായും, അല്ലാഹു (എല്ലാം) കേൾക്കുന്നവനും കാണുന്നവനുമാകുന്നു'. (اللَّهُ يَصْطَفِي مِنَ الْمَلَائِكَةِ رُسُلًا وَمِنَ النَّاسِ إِنَّ اللَّهَ سَمِيعٌ بَصِيرٌ -الحج:٧٥)

നബി തിരുമേനി ﷺക്ക് ക്വുർആൻ മാത്രമല്ല അവതരിപ്പിക്കപ്പെട്ടിട്ടുള്ളത്. മറ്റനേകം വഹ്‌യുകളും (ദൈവിക സന്ദേശങ്ങളും) ലഭിക്കാറുണ്ടായിരുന്നു. ഒരു ഹദീഥിൽ തിരുമേനി ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: الا واني اوتيت القرآن ومثله معه- ابو داود (അറിഞ്ഞേക്കുക; എനിക്ക് ക്വുർആനും അതോടുകൂടി അത്ര-വേറെ-യും നൽകപ്പെട്ടിരിക്കുന്നു.) മറ്റൊരു ഹദീഥിൽ, തിരുമേനി ചെയ്ത വിധിവിലക്കുകളെ ചൂണ്ടിക്കൊണ്ട് അവിടുന്ന് ഇങ്ങിനെ പറയുന്നു: وانها لمثل القرآن او اكثر-ابو داود (അവ ക്വുർആനോളമോ, അല്ലെങ്കിൽ അതിനെക്കാൾഅധികമോ ഉണ്ടായിരിക്കും.) ആകയാൽ, 'വഹ്‌യ്' എന്ന് പറയുന്നതിൽ ക്വുർആനും ക്വുർആനല്ലാത്തതും ഉൾപ്പെടുന്നു.

നബി വചനങ്ങങ്ങളിൽ നിന്നു മാത്രമല്ല, പല ക്വുർആൻ വചനങ്ങളിൽ നിന്നും ഈ വാസ്തവം മനസ്സിലാക്കാം. നബി ﷺയോടായി അല്ലാഹു പറയുന്നു: (وَأَنْزَلَ اللَّهُ عَلَيْكَ الْكِتَابَ وَالْحِكْمَةَ-(النساء ١١٣ (അല്ലാഹു നിനക്ക് വേദഗ്രന്ഥവും ഹിക്മത്തും -വിജ്ഞാനവും- ഇറക്കിത്തന്നിരിക്കുന്നു.) സത്യവിശ്വാസികളോട് അല്ലാഹു പറയുന്നു: وَاذْكُرُوا نِعْمَتَ اللَّهِ عَلَيْكُمْ وَمَا أَنْزَلَ عَلَيْكُمْ مِنَ الْكِتَابِ

٢٣١: وَالْحِكْمَةِ–البقرة (നിങ്ങൾക്ക് അല്ലാഹു ചെയ്ത അനുഗ്രഹവും, വേദഗ്രന്ഥത്തിൽ നിന്നും വിജ്ഞാനത്തിൽനിന്നുമായി നിങ്ങൾക്ക് അവൻ ഇറക്കിത്തന്നതും നിങ്ങൾ ഓർമിക്കുവിൻ.) പ്രവാചകന്മാരോട് അല്ലാഹു വാങ്ങിയിട്ടുള്ള ഒരു കരാറിനെക്കുറിച്ച് ഇപ്രകാരം പറഞ്ഞിരിക്കുന്നു: ....لَمَا آتَيْتُكُمْ مِنْ كِتَابٍ وَحِكْمَةٍ ثُمَّ جَاءَكُمْ رَسُولٌ ٨١:ال عمران - (വേദഗ്രന്ഥമായോ വിജ്ഞാനമായോ ഞാൻ നിങ്ങൾക്ക് വല്ലതും നൽകുകയും, പിന്നീട് നിങ്ങളുടെ വശമുള്ളതിനെ സത്യമാക്കുന്ന ഒരു റസൂൽ നിങ്ങളിൽ വരുകയും ചെയ്താൽ നിശ്ചയമായും നിങ്ങൾ അദ്ദേഹത്തിൽ വിശ്വസിക്കുകയും, അദ്ദേഹത്തെ സഹായിക്കുകയും വേണം) നബി തിരുമേനി ﷺ യുടെ ദൗത്യോദ്ദേശ്യം വിവരിക്കുന്ന മദ്ധ്യേ അല്ലാഹു പറയുന്നു: وَيُعَلِّمُهُمُ الْكِتَابَ وَالْحِكْمَةَ - الجمعة (അദ്ദേഹം അവർക്ക് വേദഗ്രന്ഥവും വിജ്ഞാനവും പഠിപ്പിക്കും.)

ക്വുർആൻ മാത്രമല്ല, അതിനു പുറമെ ഹിക്മത്താകുന്ന വിജ്ഞാനങ്ങളും അല്ലാഹു നബി ﷺ ക്കു ഇറക്കിക്കൊടുക്കുകയും, വഹ്‌യ് നൽകുകയും ചെയ്തിട്ടുണ്ടെന്ന് ഇതിൽ നിന്നെല്ലാം സ്പഷ്ടമാണല്ലോ. നബിമാർക്കെല്ലാം ദൈവിക സന്ദേശങ്ങളാകുന്ന വഹ്‌യ് ലഭിക്കുന്നത് മലക്ക് മുഖാന്തരവും അല്ലാതെയും ഉണ്ടാവാറുണ്ട് എന്ന് താഴെ പ്രസ്താവിക്കുന്നതിൽനിന്നു മനസ്സിലാക്കാം. ഇന്ന തരത്തിൽ പെട്ട വഹ്‌യുകൾ മലക്കു മുഖാന്തരവും, അല്ലാത്തവ മറ്റു പ്രകാരത്തിലുമാണ് ലഭിക്കുക എന്നൊരു വിഭജനമോ, വിശദീകരണമോ ക്വുർആനിലും ഹദീഥിലും ഇല്ലതാനും. പക്ഷേ, ക്വുർആൻ അവതരിച്ചത് ജിബ്‌രീൽ (അ) എന്ന മലക്ക് മുഖാന്തരമാണെന്ന് ക്വുർആൻ വ്യക്തമാക്കിയിട്ടുണ്ട്. വഹ്‌യുമായി വരുന്ന മലക്ക് അദ്ദേഹമാണ്. എന്നാൽ ക്വുർആൻ മാത്രമാണ് –അല്ലെങ്കിൽ വേദഗ്രന്ഥങ്ങൾ മാത്രമാണ്– ജിബ്‌രീൽ (അ) മുഖാന്തരം അവതരിച്ചിട്ടുള്ളതെന്നും, വേദഗ്രന്ഥത്തിനു പുറമെയുള്ള വിജ്ഞാനങ്ങളൊന്നും മലക്കു മുഖാന്തരം ലഭിച്ച വഹ്‌യുകളല്ലെന്നും മറ്റും ചില വക്രതാൽപര്യക്കാർ ജൽപിക്കാറുണ്ട്. ഇതു വാസ്തവ വിരുദ്ധവും, താൽപര്യപൂർവ്വം കെട്ടിച്ചമയ്ക്കപ്പെട്ട കള്ളവാദവുമാകുന്നു. വേദഗ്രന്ഥം എത്തിച്ചുകൊടുക്കുകയെന്ന ആവശ്യാർത്ഥമല്ലാതെ തന്നെ നബിമാരുടെ അടുക്കൽ മലക്കു വരാറുണ്ടെന്ന് ക്വുർആനിൽ നിന്നും ഹദീഥിൽ നിന്നും ശരിക്കും ഗ്രാഹ്യമാണ്.

സ്വകാര്യമായി വിവരമറിയിക്കുക എന്നാണ് ഭാഷയിൽ 'വഹ്‌യി'ന്റെ അർത്ഥം.അല്ലാഹുവിൽനിന്ന് നബിമാർക്ക് ലഭിക്കുന്ന സന്ദേശങ്ങൾക്കാണ് സാധാരണ 'വഹ്‌യ്' എന്നു പറയുന്നത്. വഹ്‌യിന്റെ ഇനങ്ങൾ പലതുണ്ട്. നബിﷺക്ക് വഹ്‌യ്‌ലഭിക്കുന്നത് എങ്ങിനെയാണെന്ന് ചോദിക്കപ്പെട്ടപ്പോൾ, അവിടുന്ന് നൽകിയ മറുപടി ഇപ്രകാരമായിരുന്നു: 'ചില സന്ദർഭങ്ങളിൽ മണിയടിക്കുന്ന (ചലചല) ശബ്ദം പോലെയാണ് അതെനിക്കുവരിക. അതാണ്, എനിക്ക് കൂടുതൽ ഭാരമായിട്ടുള്ളത്. അങ്ങനെ അത് തീരുമ്പോഴേക്ക് അദ്ദേഹം (മലക്ക്)പറഞ്ഞു തന്നത് ഞാൻ പാഠമാക്കിയിട്ടുണ്ടാകും. ചിലപ്പോൾ, ഒരു മനുഷ്യരൂപത്തിൽ മലക്ക് എനിക്ക് പ്രത്യക്ഷ പ്പെട്ട് എന്നോട് സംസാരിക്കും. അങ്ങനെ, അദ്ദേഹം പറയുന്നത് ഞാൻ പഠിക്കും'. ആഇശഃ (റ) പറയുകയാണ്: കഠിനമായ തണുപ്പുള്ള ദിവസം തിരുമേനിക്ക് വഹ്‌യ് വരുമ്പോൾ, അത് തീരുമ്പോഴേക്കും അവിടുത്തെ നെറ്റി വിയർപ്പു പൊടിയുന്നതായി ഞാൻ കണ്ടിട്ടുണ്ട്. (ബുഖാരി, മുസ്‌ലിം). തിരുമേനി വാഹനപ്പുറത്തായിരിക്കെ വഹ്‌യ്

വരുമ്പോൾ, അതിന്റെ ഭാരം നിമിത്തം, വാഹനം നിലംപതിക്കാറായിപ്പോകുമെന്നും ഹദീഥുകളിൽ വന്നിരിക്കുന്നു.

എന്താണ് ഈ ഭാരം? മണി അടിക്കുന്ന ശബ്ദം എങ്ങിനെ ഉണ്ടാകുന്നു?. അതിൽ നിന്ന് എങ്ങിനെയാണ് തിരുമേനിക്ക് കാര്യം മനസ്സിലാവുക? എന്നീ ചോദ്യങ്ങൾക്കൊന്നും മറുപടി പറയുക നമുക്ക് സാദ്ധ്യമല്ല. ആത്മീയ ലോകത്തിനും, ഭൗതിക ലോകത്തിനുമിടക്ക്, അഥവാ ദിവ്യലോകത്തിനും, മനുഷ്യലോകത്തിനുമിടക്ക് നടക്കുന്ന ഒരു വാർത്താബന്ധമാണത്. അതിനെ പറ്റി അല്ലാഹുവും, അവന്റെ റസൂലും പറഞ്ഞു തന്നത് മാത്രം മനസ്സിലാക്കുവാനേ നമുക്ക് നിവൃത്തിയുള്ളൂ. അത് നാം വിശ്വസിക്കുകയും വേണം. മേൽ കണ്ട രൂപങ്ങൾക്കു പുറമെ, ചിലപ്പോൾ സ്വപ്നങ്ങൾ വഴിയും, മറ്റു ചിലപ്പോൾ ഹൃദയത്തിൽ തോന്നിപ്പിക്കുക വഴിയും വഹ്യ് ലഭിക്കാറുള്ളതായി ഹദീഥുകളിൽ വന്നിട്ടുണ്ട്. മലക്ക് മുഖേനയുള്ള വഹ്യിനെക്കുറിച്ചാണ് മേൽ ഉദ്ധരിച്ച ഹദീഥിൽ പ്രസ്താവിച്ചിരിക്കുന്നത്. നബിമാർക്ക് ദിവ്യസന്ദേശങ്ങൾ ലഭിക്കുന്ന മാർഗങ്ങളെപറ്റി ക്വുർആൻ ഇപ്രകാരം പറയുന്നു:
وَمَا كَانَ لِبَشَرٍ أَن يُكَلِّمَهُ ٱللَّهُ إِلَّا وَحْيًا أَوْ مِن وَرَآيِ حِجَابٍ أَوْ يُرْسِلَ رَسُولاً فَيُوحِىَ بِإِذْنِهِۦ مَا يَشَآءُ
"വഹ്യായിട്ടോ-ബോധനമായിട്ടോ-അല്ലെങ്കിൽ, ഒരു മറയുടെ അപ്പുറത്തു നിന്നായിട്ടോ, അല്ലെങ്കിൽ, ഒരു ദൂതനെ (മലക്കിനെ) അയച്ചു അദ്ദേഹം തന്റെ -അല്ലാഹുവിന്റെ- അനുവാദപ്രകാരം അവൻ ഉദ്ദേശിച്ചത് വഹ്യ് നൽകുകയായിട്ടോ അല്ലാതെ ഒരു മനുഷ്യനോടും അല്ലാഹു സംസാരിക്കുന്നതല്ല." (ശൂറാ:51) അല്ലാഹു സഹായിച്ചാൽ ശുഅറാഉ്, ശൂറാ എന്നീ സൂറത്തുകളിലും മറ്റും ഇതിനെ പറ്റി കൂടുതൽ വിവരിക്കുന്നതാണ്.

മലക്ക് മനുഷ്യരൂപത്തിൽ പ്രത്യക്ഷപ്പെടാറുണ്ടെന്ന് ഹദീഥിൽ കണ്ടുവല്ലോ. വളരെസുന്ദരനും, സുമുഖനുമായിരുന്ന ദഹിയ്യത്തുൽ കൽബീ (دحية الكلبي- رضـ) എന്ന സ്വഹാബിയുടെ രൂപത്തിൽ ജിബ്‌രീൽ (അ) വന്നിരുന്നതായും മനുഷ്യരൂപത്തിൽ പ്രത്യക്ഷപ്പെടുന്ന ചില സന്ദർഭങ്ങളിൽ സ്വഹാബികൾ ആ 'മനുഷ്യനെ' കണ്ടിട്ടുള്ളതായും, അദ്ദേഹത്തിന്റെ സംസാരം കേട്ടതായും ഹദീഥുകളിൽ വന്നിരിക്കുന്നു. പക്ഷേ, പിന്നീട് നബി (ﷺ) അവർക്ക് പറഞ്ഞു കൊടുത്തതിനു ശേഷമേ അത് മലക്കായിരുന്നുവെന്ന് അവർ അറിഞ്ഞിരുന്നുള്ളൂ. മേൽപറഞ്ഞതെല്ലാം സാങ്കേതികാർത്ഥത്തിലുള്ള വഹ്യിന്റെ ഇനങ്ങളെപ്പറ്റിയാകുന്നു. തേനീച്ചക്ക് വഹ്യ് നൽകി (وَأَوْحَىٰ رَبُّكَ إِلَى النَّحْلِ) എന്നും മറ്റും ക്വുർആനിൽ വന്നിട്ടുള്ളത് ഭാഷാർത്ഥത്തിലുള്ള വഹ്യിന്റെ ഉദാഹരണങ്ങളാണ്. ദൈർഘ്യഭയം നിമിത്തം കൂടുതൽ വിവരിക്കുന്നില്ല.

## എന്തിനു വേണ്ടി അവതരിച്ചു?

ലോക രക്ഷിതാവായ അല്ലാഹു എന്താവശ്യാർത്ഥമാണ് വിശുദ്ധ ക്വുർആൻ അവതരിപ്പിച്ചിട്ടുള്ളതെന്ന് സാമാന്യമായെങ്കിലും അറിയാത്ത ആളുകളുണ്ടായിരിക്കുമെന്ന് തോന്നുന്നില്ല. ഭൂലോകജനതയുടെ വിജയവും, മോക്ഷവുമാണ് അതിന്റെ ലക്ഷ്യമെന്ന് ക്വുർആൻ അറിയാത്തവർ പോലും സമ്മതിക്കും. ക്വുർആൻ, അതിന്റെ അവതരണോദ്ദേശ്യങ്ങളെക്കുറിച്ച് പല സ്ഥലങ്ങളിലും പ്രസ്താവിച്ചിരിക്കുന്നത് കാണാം. അവയിൽ ചിലത് ഇവിടെ ഉദ്ധരിക്കുന്നത് സന്ദർഭോചിതമായിരിക്കും. വിശദീകരണമൊന്നും കൂടാതെത്തന്നെ, ക്വുർആന്റെ ലക്ഷ്യങ്ങളെന്തൊക്കെയാണെന്ന്

അതിൽനിന്ന് നമുക്ക് മനസ്സിലാക്കുവാൻ കഴിയും. ആയത്തുകളുടെ മൂലങ്ങൾ മുസ്ഹഫ് നോക്കി യഥാസ്ഥാനങ്ങളിൽനിന്നു കണ്ടുപിടിക്കാം. അവയുടെ സാരം മാത്രം താഴെ ഉദ്ധരിക്കുന്നു:-

അല്ലാഹു പറയുന്നു:- 'ആ ഗ്രന്ഥം ഭയഭക്തന്മാർക്ക് മാർഗദർശനം നൽകുന്നതാണ്' (അൽബകഃറഃ-2). നബിയോടായി 'നീ താക്കീതു നൽകുവാനും, സത്യവിശ്വാസികൾക്ക് ഉപദേശമായിക്കൊണ്ടും നിനക്ക് വേദഗ്രന്ഥം ഇറക്കിത്തന്നിരിക്കുന്നു' (അഅ്റാഫ്: 2) മനുഷ്യരോടായി 'നിങ്ങൾ ബുദ്ധികൊടുത്തു ചിന്തിക്കുവാൻ വേണ്ടിയാണ് അറബി ഭാഷയിലുള്ള ക്വുർആൻ നാം ഇറക്കിയിരിക്കുന്നത്' (യൂസുഫ്: 2). നബിയോടായി 'മനുഷ്യരുടെ രക്ഷിതാവിന്റെ അനുവാദപ്രകാരം നീ ജനങ്ങളെ അന്ധകാരങ്ങളിൽ നിന്നു പ്രകാശത്തിലേക്ക്, പ്രതാപശാലിയും സ്തുത്യർഹനുമായ അല്ലാഹുവിന്റെ പാതയിലേക്ക്, കൊണ്ടുവരുവാൻ വേണ്ടി നിനക്ക് നാം അവതരിപ്പിച്ച വേദഗ്രന്ഥമാണത്' (ഇബ്റാഹീം:1). 'നിശ്ചയമായും, ഈ ക്വുർആൻ, ഏറ്റവും ചൊവ്വായതിലേക്ക് മാർഗദർശനം നൽകുന്നു. സൽക്കർമങ്ങൾ പ്രവർത്തിക്കുന്ന സത്യവിശ്വാസികൾക്ക് വലുതായ പ്രതിഫലമുണ്ടെന്ന്, അതവരെ സന്തോഷവാർത്തയറിയിക്കുകയും ചെയ്യുന്നു. പരലോകത്തിൽ വിശ്വസിക്കാത്തവർക്ക് വേദനയേറിയ ശിക്ഷ നാം ഒരുക്കിവെച്ചിട്ടുണ്ടെന്നും. (ബനൂ ഇസ്റാഈൽ:9,10). നബിയോടായി 'നീ ഇതു (ക്വുർആൻ) മുഖേന ഭയഭക്തന്മാർക്ക് സന്തോഷവാർത്തയറിയിക്കുവാനും, കുതർക്കികളായ ജനങ്ങളോട് താക്കീത് ചെയ്യുവാനും വേണ്ടി തന്നെയാണ് നാമിത് നിന്റെ ഭാഷയിൽ എളുപ്പമാക്കിത്തന്നിരിക്കുന്നത്' (മർയം:97). 'ഈ ക്വുർആനിൽ മനുഷ്യർക്ക് (ആവശ്യമായ) സകല ഉപമകളും നാം വിവരിച്ചിരിക്കുന്നു' (റൂം:58). 'അതു ജീവസ്സുള്ളവരെ താക്കീതു ചെയ്യുവാനും അവിശ്വാസികളുടെ മേൽ (ശിക്ഷയുടെ) വാക്യം സ്ഥിരപ്പെടുവാനും വേണ്ടിയുള്ള ഉപദേശവും സ്പഷ്ടമായ ക്വുർആനും (പാരായണ ഗ്രന്ഥവും) അല്ലാതെ മറ്റൊന്നുമല്ല' (യാസീൻ:69,70). 'നമസ്കാരം നിലനിർത്തുകയും, സകാത്ത് കൊടുക്കുകയും, പരലോകത്തിൽ ദൃഢവിശ്വാസം കൊള്ളുകയും ചെയ്യുന്ന സത്യവിശ്വാസികൾക്ക് മാർഗദർശനവും, സന്തോഷവാർത്തയുമാണ് ക്വുർആനാകുന്ന വേദഗ്രന്ഥത്തിലെ സൂക്തങ്ങൾ;' (നംല്: 1-3). നബിയോടായി: 'അവർ അതിന്റെ ആയത്തുകളെ ഉറ്റാലോചിക്കുവാനും, ബുദ്ധിമാന്മാർ ഓർമവെക്കുവാനും വേണ്ടി നാം നിനക്ക് അവതരിപ്പിച്ചു തന്നിട്ടുള്ള ഒരു അനുഗൃഹീത ഗ്രന്ഥമാണത്'. (സ്വാദ്: 29). നബിയോട്: 'ക്വുർആനിൽ നിന്നും നാം അവതരിപ്പിക്കുന്നത് സത്യവിശ്വാസികൾക്ക് ശമനവും കാരുണ്യവുമായിട്ടുള്ളതാകുന്നു. അക്രമികൾക്ക് അത് നഷ്ടമല്ലാതെ വർദ്ധിപ്പിക്കുകയില്ല'. (ബനൂഇസ്റാഈൽ: 82). ഇതുപോലെ ഇനിയും പല ക്വുർആൻ വചനങ്ങൾ കാണാം.

സൂറത്തുൽ മാഇദഃയിൽ (46-48) തൗറാത്തിനെക്കുറിച്ച് പ്രസ്താവിച്ച ശേഷം, ഈസാ (അ)നെ സംബന്ധിച്ചും ഇൻജീലിനെ സംബന്ധിച്ചും مُصَدِّقًا لِّمَا بَيْنَ يَدَيْهِ مِنَ التَّوْرَاةِ ഇതിനു മുമ്പുള്ള തൗറാത്തിനെ സത്യമെന്ന് സ്ഥാപിക്കുന്നത് എന്നു വിശേഷിപ്പിച്ചിരിക്കുന്നത് കാണാം. ഇൻജീലിനെപ്പറ്റി لِّلْمُتَّقِينَ وَمَوْعِظَةً وَهُدًى (ഭയഭക്തന്മാർക്ക് മാർഗദർശനവും, സദുപദേശവും) എന്നും പ്രസ്താവിച്ചിരിക്കുന്നു. പിന്നീട് തുടർന്നുകൊണ്ട് ക്വുർആനെ പറ്റി നബി (ﷺ) യോട് അല്ലാഹു ഇങ്ങിനെ പറയുന്നു:

وَأَنزَلْنَا إِلَيْكَ الْكِتَابَ بِالْحَقِّ مُصَدِّقًا لِمَا بَيْنَ يَدَيْهِ مِنَ الْكِتَابِ وَمُهَيْمِنًا عَلَيْهِ فَاحْكُم بَيْنَهُم بِمَا أَنزَلَ اللَّهُ وَلَا تَتَّبِعْ أَهْوَاءَهُمْ عَمَّا جَاءَكَ مِنَ الْحَقِّ لِكُلٍّ جَعَلْنَا مِنكُمْ شِرْعَةً وَمِنْهَاجًا ......

المائدة: ٤٦-٤٨ (ഇതിനു മുമ്പിലുള്ള വേദഗ്രന്ഥങ്ങളെ സത്യമെന്ന് സ്ഥാപിക്കുന്നതായും, അതിൽ മേലമ്പേഷണം നടത്തുന്നതായുംകൊണ്ട് നാം നിനക്ക് സത്യസമേതം വേദഗ്രന്ഥം (ക്വുർആൻ) ഇറക്കിത്തന്നിരിക്കുന്നു. അതിനാൽ അല്ലാഹു അവതരിപ്പിച്ചതുകൊണ്ട് നീ അവർക്കിടയിൽ വിധി കൽപിക്കണം, നിനക്ക് വന്നിട്ടുള്ള സത്യത്തെവിട്ട് അവരുടെ തന്നിഷ്ടങ്ങളെ നീ പിൻപറ്റിപ്പോകരുത്. നിങ്ങളിൽ ഓരോ കൂട്ടർക്കും ഓരോ നടപടി ക്രമവും, പദ്ധതിയും നാം ഏർപ്പെടുത്തിയിട്ടുണ്ട്...) അപ്പോൾ, ഇൻജീലും ഈസാ നബി (അ)യും അതിന് മുമ്പുള്ള വേദഗ്രന്ഥമായ തൗറാത്തിന്റെ സത്യത സ്ഥാപിക്കുകയും സ്ഥിരീകരിക്കുകയും ചെയ്യുന്നു. അതുപോലെ, ക്വുർആൻ അതിനു മുമ്പുള്ള എല്ലാ വേദഗ്രന്ഥങ്ങളെയും സത്യപ്പെടുത്തുന്നുണ്ട്. അതേ സമയത്ത് അവയുടെയെല്ലാം ഒരു മേലമ്പേഷണം കൂടി ക്വുർആൻ നടത്തുന്നുവെന്ന് ഇതിൽ നിന്നു സ്പഷ്ടമാകുന്നു. മുൻവേദക്കാർ അവരുടെ വേദഗ്രന്ഥങ്ങളിൽ കൈകടത്തിയിട്ടുള്ള ഭാഗങ്ങൾ ചൂണ്ടിക്കാട്ടുക, അതതു കാലത്തെ പരിതഃസ്ഥിതിക്കനുസരിച്ച് മാത്രം നടപ്പാക്കപ്പെട്ടിരുന്ന നിയമങ്ങളും, അനുഷ്ഠാന മുറകളും ദുർബ്ബലപ്പെടുത്തി അതിനു പകരം സുസ്ഥിരവും കൂടുതൽ പ്രായോഗികവുമായ നിയമാനുഷ്ഠാനങ്ങൾ നടപ്പിൽ വരുത്തുക മുതലായവയാണ് ഇതുകൊണ്ട് വിവക്ഷിക്കപ്പെട്ടിരിക്കുന്നത്.

മേലുദ്ധരിച്ച ക്വുർആൻ വാക്യങ്ങളിൽ നിന്നു ക്വുർആന്റെ അവതരണോദ്ദേശ്യം നല്ലപോലെ ഗ്രഹിക്കാം. ഒന്നു രണ്ടു സംഗതികൾ ഇവിടെ പ്രത്യേകം ശ്രദ്ധാർഹമാകുന്നു. അതായത്; ബുദ്ധിയും, ശ്രദ്ധയും കൊടുത്തു ചിന്തിക്കുവാനും, മനസ്സമാധാനവും, ബോദ്ധ്യവും വന്നാൽ പഴയതെല്ലാം വിട്ട് ക്വുർആന്റെ മാർഗദർശനം നിരുപാധികം സ്വീകരിക്കുവാനും തയ്യാറുള്ളവർക്ക് മാത്രമേ ക്വുർആൻ ഫലം ചെയ്യുകയുള്ളൂ. സത്യം സ്വീകരിക്കുവാനും നിഷ്പക്ഷമായി ചിന്തിക്കാനും തയ്യാറില്ലാത്തവർക്ക് ക്വുർആൻ അനുഗ്രഹമായിത്തീരുന്നതല്ല. നേരേമറിച്ച് കൂടുതൽ നാശനഷ്ടത്തിന്ന് അതു വഴിവെക്കുന്നതുമാണ്. നബി (ﷺ) ഈ വസ്തുത ഇങ്ങിനെ ചൂണ്ടിക്കാട്ടുന്നു. 'നിശ്ചയമായും, ഈ വേദഗ്രന്ഥം മുഖേന അല്ലാഹു ചില ജനങ്ങളെ ഉയർത്തിവെക്കുകയും, വേറെ ചില ജനങ്ങളെ താഴ്ത്തിവെക്കുകയും ചെയ്യുന്നു.

ان الله يرفع بهذا الكتاب اقوا ما ويضع به آخرين- مسلم

## ഗ്രന്ഥരൂപത്തിലാക്കിയതും ക്രമീകരണവും

സന്ദർഭങ്ങൾക്കനുസരിച്ച് കൂറേശ്ശെയായി 23 കൊല്ലംകൊണ്ടാണ് ക്വുർആന്റെ അവതരണം പൂർത്തിയായതെന്ന് പറഞ്ഞുവല്ലോ. ഒരിക്കൽ അവതരിച്ച ഭാഗത്തിന്റെ തുടർന്നുള്ള ഭാഗം തന്നെ അടുത്ത പ്രാവശ്യം അവതരിച്ചുകൊള്ളണമെന്നില്ലെന്നും, ആദ്യം തൊട്ട് അവസാനംവരെ ഒരേ ക്രമത്തിൽ അവതരിക്കാറില്ലെന്നും ഇതിൽനിന്നു വ്യക്തമാണ്. അപ്പോൾ മുഴുവൻ ഭാഗവും അവതരിച്ചു തീരുന്നതിനു മുമ്പ് ഒരേ ഏടിൽ അവ ക്രമപ്രകാരം രേഖപ്പെടുത്തിവെക്കുവാൻ സാധിക്കാതെയിരിക്കുന്നതും സ്വാഭാവികമാണ്. അതത് സമയത്ത് അവതരിക്കുന്ന ഭാഗം എഴുതിവെക്കുവാൻ നബി തിരുമേനി ﷺ അവിടുത്തെ എഴുത്തുകാരോട് കൽപ്പിക്കും. അവരത് എഴുതി സൂക്ഷിക്കുകയും ചെയ്യും. ഇന്നിന്ന ഭാഗം, ഇന്നിന്ന സൂറത്തിന്റെ ഇന്നിന്ന ഭാഗത്തു ചേർക്കണമെന്ന്

തിരുമേനി അവർക്കു പ്രത്യേകം നിർദ്ദേശം കൊടുക്കുക പതിവായിരുന്നു. മക്കയിലായിരുന്നപ്പോഴും, മദീനയിലായിരുന്നപ്പോഴും തിരുമേനിക്കു പല എഴുത്തുകാരുമുണ്ടായിരുന്നു. അങ്ങിനെ, അപ്പപ്പോൾ ലഭിക്കുന്ന വഹ്‌യുകൾ ഒന്നിലധികം ആളുകൾ എഴുതിവെക്കുമായിരുന്നു. എങ്കിലും, എല്ലാ ഭാഗവും കൂടി -ആദ്യം തൊട്ട് അവസാനം വരെ- ക്രമപ്രകാരം ഒരേ ഏടിൽ രേഖപ്പെടുത്തിയിട്ടുണ്ടായിരുന്നില്ല.

ഒരേ ഗ്രന്ഥത്തിൽ അതു ക്രോഡീകരിക്കപ്പെടാതിരുന്നതിന് ഇതു മാത്രമല്ല കാരണം. അക്കാലത്ത് എഴുതുവാനും, രേഖപ്പെടുത്തുവാനുമുള്ള ഉപകരണങ്ങളുടെയും, സൗകര്യങ്ങളുടെയും വിരളതയും അതിന് കാരണമാകുന്നു. ആയിരമോ, പതിനായിരമോ പുറങ്ങളുള്ള ഒരു പുസ്തകം തയ്യാറാക്കുവാൻ ഇന്ന് നമുക്ക് പ്രയാസമില്ല. കടലാസിന്നും, മഷിക്കും പണം ചിലവാക്കിയാൽ മതി. അക്കാലത്ത് എഴുതുവാനുള്ള ഉപകരണങ്ങൾ, ഈന്തപ്പനയുടെ വീതിയുള്ള മടൽ, മരക്കഷ്ണം, തോൽക്കഷ്ണം, കനം കുറഞ്ഞ കല്ല്, എല്ല് ആദിയായ കണ്ടം തുണ്ടം വസ്തുക്കളായിരുന്നു. അപ്പോൾ, ക്വുർആന്റെ മുഴുവൻ ഭാഗമോ, ഏതാനും ഭാഗമോ എഴുതിവെച്ചിട്ടുള്ള ഒരാളുടെ പക്കൽ കേവലം ഒരു പുസ്തകമല്ല ഉണ്ടായിരിക്കുക. അതതു സമയത്തു തരപ്പെട്ടു കിട്ടിയ ഇത്തരം ചില വസ്തുക്കളുടെ ശേഖരമായിരിക്കും. അതുകൊണ്ട് അവ ഒരു തലതൊട്ട് മറ്റേ തല വരെ ക്രമപ്പെടുത്തിവെക്കുവാൻ പ്രയാസവുമായിരിക്കും. ക്വുർആൻ അല്ലാത്ത മറ്റു വല്ലതും -വഹ്‌യുകളാകട്ടെ, മറ്റു വിജ്ഞാന മൊഴികളാകട്ടെ- അക്കൂട്ടത്തിൽ കലർന്നു പിശകു പറ്റാതിരിക്കുവാനായി നബി ﷺ ആദ്യമേ തന്നെ നടപടി എടുത്തിരുന്നു. لا تكتبوا عنى شيئا غيرا القران - مسلم (ക്വുർആൻ അല്ലാത്തതൊന്നും എന്നിൽ നിന്നും നിങ്ങൾ എഴുതിവെക്കരുത്) എന്ന് തിരുമേനി ﷺ അവരോട് ഉപദേശിച്ചിരുന്നു.

ആവശ്യമായ കാര്യങ്ങൾ പുസ്തകങ്ങളിൽ കുറിച്ചുവെക്കുകയും, സന്ദർഭം നേരിടുമ്പോൾ അതു നോക്കി ഓർമ പുതുക്കുകയും ചെയ്യുക നമ്മുടെ പതിവാണ്. എന്നാൽ, അറബികളുടെ സ്ഥിതി ഇതിൽ നിന്ന് വ്യത്യസ്തമായിരുന്നു. എഴുത്തറിയുന്ന വ്യക്തികൾ വളരെ വിരളം. എഴുതുവാനുള്ള ഉപകരണങ്ങളും തൃപ്തികരമല്ല. കേട്ടതെല്ലാം അപ്പടി മനഃപാഠമാക്കുവാനും, വേണ്ടുമ്പോഴെല്ലാം അതു ഓർമയിൽ നിന്ന് ഉദ്ധരിക്കുവാനും അല്ലാഹു അവർക്കൊരു പ്രത്യേക കഴിവു കൊടുത്തിരുന്നു. ഇക്കാര്യത്തിൽ അക്കാലത്തു പ്രത്യേകിച്ചും അറബികൾക്കുള്ള വൈഭവം മറ്റേതു ജനതയെയും കവച്ചുവെക്കുമായിരുന്നു. ആയിരക്കണക്കിലുള്ള പദ്യങ്ങളും, നീണ്ട നീണ്ട വാർത്തകളും അക്ഷരം തെറ്റാതെ പലരും സ്മൃതിപഥത്തിൽ സൂക്ഷിക്കുക പതിവാണ്. ആകയാൽ, ക്വുർആൻ എഴുതി സൂക്ഷിച്ചിരുന്ന വ്യക്തികളെക്കാൾ എത്രയോ അധികം ആളുകൾ ക്വുർആൻ മുഴുവനും ഹൃദിസ്ഥമാക്കീട്ടുണ്ടായിരുന്നു.

ഹിജ്റഃ 4-ാം കൊല്ലത്തിൽ, നജ്ദിന്റെ ഭാഗത്തേക്കു മതോപദേശാർത്ഥം നബി ﷺ എഴുപത് പേരെ അയക്കുകയും, ശത്രുക്കളുടെ വഞ്ചനാപരമായ അക്രമം നിമിത്തം അവരിൽ ഒന്നോ, രണ്ടോ പേരൊഴിച്ച് ബാക്കിയുള്ളവരെല്ലാം ബിഅ്ർമഊനഃ : (بئرمعونة) യിൽ വെച്ചു കൊല്ലപ്പെടുകയുമുണ്ടായി. ഈ എഴുപതു പേരും ക്വുർആൻ 'പാരായണക്കാർ' (القراء) എന്ന പേരിൽ അറിയപ്പെടുന്നവരായിരുന്നു. ഇവരുടെ നഷ്ടത്തിൽ നബി ﷺ അത്യധികം വ്യസനിച്ചതും, ഒരു മാസത്തോളം നമസ്കാരത്തിൽ പ്രത്യേക പ്രാർത്ഥന (ക്വുനൂത്ത്) നടത്തിയതും പ്രസിദ്ധമാണ്.

അതുവരെ അവതരിച്ച ക്വുർആൻ മിക്കവാറും മനഃപാഠമായി ഓതിവന്നിരുന്നതു കൊണ്ടാണ് അവർക്ക് 'ക്വുർറാഅ്' എന്ന് പേരുണ്ടായത്. ഈ സംഭവത്തിൽ നിന്നുതന്നെ, ക്വുർആൻ മനഃപാഠമാക്കിയിരുന്നവർ സ്വഹാബികളിൽ ധാരാളമുണ്ടായിരുന്നുവെന്ന് വ്യക്തമാണല്ലോ. നബി ﷺ നമസ്കാരത്തിൽ വളരെ അധികം ക്വുർആൻ ഓതാറുണ്ടായിരുന്നു. ഇതു കേട്ടാണ് പലരും അതു പാഠമിട്ടിരുന്നത്. സമയം കിട്ടുമ്പോഴെല്ലാം ക്വുർആൻ പാരായണം നടത്തലും അതു കേൾക്കലും സ്വഹാബികളുടെ പതിവുമായിരുന്നു. ഇങ്ങനെ, ലിഖിതങ്ങളിലും, ഹൃദയങ്ങളിലുമായി ക്വുർആന്റെ പൂർണഭാഗം പലരുടെയും വശം തയ്യാറുണ്ടായിരിക്കെയാണ് നബി ﷺ തിരുമേനിയുടെ വഫാത്ത്(വിയോഗം) സംഭവിച്ചത്.

തിരുമേനിയുടെ വഫാത്തോടുകൂടി അറബികളിൽ പല ഗോത്രങ്ങളും ഇസ്‌ലാമിൽ നിന്നു അകന്നുപോയതും ഒന്നാം ഖലീഫഃ അബൂബക്ർ (റ) അവരുടെ നേരെ വമ്പിച്ച സൈന്യനടപടികൾ എടുത്തതും അതിനെത്തുടർന്ന് അവരെല്ലാം ഇസ്‌ലാമിലേക്ക് തിരിച്ചുവന്ന് അന്തരീക്ഷം ശാന്തമായതും ചരിത്ര പ്രസിദ്ധമാണല്ലോ. അന്നത്തെ സംഭവങ്ങളിൽ പ്രധാനപ്പെട്ട ഒന്നായിരുന്നു, മുസൈലമത്ത് എന്ന കള്ള പ്രവാചകനുമായുണ്ടായ ഏറ്റുമുട്ടൽ. ആ യുദ്ധത്തിൽ ക്വുർആൻ മനഃപാഠമാക്കിയിരുന്ന നൂറുക്കണക്കിലുള്ള സ്വഹാബികൾ രക്തസാക്ഷികളായിത്തീർന്നു. ഇതുപോലെ ഇനിയും വല്ല സംഭവങ്ങളും ഉണ്ടായേക്കുന്ന പക്ഷം, ക്വുർആൻ പാഴായിപ്പോകുമെന്നും, അതുകൊണ്ട് ക്വുർആൻ ആദ്യന്തം ഒരേ ഗ്രന്ഥത്തിൽ എഴുതി സൂക്ഷിക്കണമെന്നും ഉമർ (റ) ഖലീഫഃ അബൂബക്ർ (റ)നെ ഉണർത്തി. റസൂൽ ﷺ ചെയ്തിട്ടില്ലാത്ത ഒരു പ്രവൃത്തി താൻ എങ്ങിനെ ചെയ്യുമെന്ന് കരുതി അദ്ദേഹം ആദ്യം വിസമ്മതിച്ചു. എങ്കിലും ഭവിഷ്യത്തിനെപ്പറ്റി ഉമർ (റ) വിശദീകരിച്ചുകൊടുത്തപ്പോൾ, അദ്ദേഹം അതിന് മുമ്പോട്ടു വരികതന്നെ ചെയ്തു.

അങ്ങനെ, അദ്ദേഹം സൈദുബ്നുഥാബിത്ത് ( زيد بن ثابت- رضـ )നെ വിളിച്ചു വരുത്തി കാര്യം മനസ്സിലാക്കിക്കൊടുത്തു. അബൂബക്ർ (റ) പറഞ്ഞു: 'താങ്കൾ ബുദ്ധിമാനായ ഒരു യുവാവാകുന്നു. ഞങ്ങൾക്ക് താങ്കളെപറ്റി യാതൊരു തെറ്റിദ്ധാരണയും ഇല്ല. താങ്കൾ റസൂൽ തിരുമേനി ﷺയുടെ വഹ്‌യുകൾ എഴുതിയിരുന്ന ആളാണല്ലോ. ആകയാൽ, താങ്കൾ ശരിക്ക് അന്വേഷണം നടത്തി ക്വുർആനെ ഒന്നായി ശേഖരിക്കണം'. സൈദ് (റ) തന്നെ ഒരിക്കൽ പ്രസ്താവിച്ചതുപോലെ, 'ഒരു പർവ്വതം അതിന്റെ സ്ഥാനത്തുനിന്ന് നീക്കം ചെയ്യുന്നതിനെക്കാൾ ഭാരിച്ചതായ' ആ കൃത്യം അദ്ദേഹം ഏറ്റെടുത്തു. ആ കൃത്യത്തിന് സൈദ് (റ)നെ തെരഞ്ഞെടുക്കുവാനുള്ള കാരണവും, അതിനുള്ള അദ്ദേഹത്തിന്റെ അർഹതയും അബൂബക്ർ (റ)ന്റെ ഈ ചെറുപ്രസ്താവനയിൽ നിന്നു തന്നെ മനസ്സിലാക്കാവുന്നതാണ്.

സ്വന്തം മനഃപാഠത്തെയോ, മറ്റു പലരുടെയും മനഃപാഠങ്ങളെയോ, അല്ലെങ്കിൽ എഴുതിവെച്ചിട്ടുള്ളവരുടെ ഏടുകളെയോ മാത്രം ആസ്പദമാക്കിയായിരുന്നില്ല, സൈദ് (റ) തന്റെ കൃത്യം നിർവ്വഹിച്ചത്. ഇതിനെല്ലാം പുറമെ ലിഖിതങ്ങളിലെ ഉള്ളടക്കങ്ങൾ അതേപടി നബി ﷺയിൽ നിന്നു നേരിട്ടു കേട്ടെഴുതിയതാണെന്നു രണ്ടു സാക്ഷികളെങ്കിലും സാക്ഷ്യപ്പെടുത്തുകകൂടി ചെയ്തശേഷമേ അദ്ദേഹം അതു സ്വീകരിച്ചിരുന്നുള്ളൂ. 'റസൂൽ തിരുമേനി ﷺയിൽ നിന്ന് ആരെങ്കിലും ക്വുർആന്റെ വല്ല ഭാഗവും കേട്ടു രേഖപ്പെടുത്തിവെച്ചിട്ടുണ്ടെങ്കിൽ, അതെല്ലാം ഹാജരാക്കണം' എന്നു

ഉമർ (റ) വിളംബരപ്പെടുത്തുകയും ചെയ്തിരുന്നു. അപ്പോൾ രണ്ടോ, നാലോ പേരുടെ സാക്ഷ്യത്തെ അടിസ്ഥാനമാക്കിയല്ല- നിരവധി സ്വഹാബികളുടെ ഏകകണ്ഠമായ അറിവിനെ അടിസ്ഥാനമാക്കിയാണ്- ആദ്യന്തം ഈ സംഗതി നടന്നതെന്നു വ്യക്തമാണ്. ക്വുർആന്റെ ഓരോ വചനവും متواتر ('മുതവാതിർ' - സംശയത്തിന് പഴുതില്ലാത്തവിധം നിരവധി ആളുകളാൽ അറിയപ്പെട്ടത്) ആണെന്ന് പറയുന്നത് ഇതുകൊണ്ടാണ്. ഇപ്രകാരം സ്വഹാബികളുടെയെല്ലാം അറിവോടുകൂടി, സൈദ് (റ)ന്റെ കയ്യായി ക്വുർആൻ മുഴുവൻ ഭാഗവും നാം ഇന്നു കാണുന്ന പ്രകാരം ഒരു ഏടിൽ സമാഹൃതമായി. ഈ ഏടിന്ന് അബൂബക്ർ (റ) 'മുസ്ഹഫ്' (المصحف - രണ്ടു ചട്ടക്കിടയിൽ ഏടാക്കി വെക്കപ്പെട്ടത്) എന്നു നാമകരണവും ചെയ്തു. അദ്ദേഹത്തിന്റെ വിയോഗം വരെ അദ്ദേഹവും, പിന്നീട് ഉമറും (റ) അത് സൂക്ഷിച്ചുപോന്നു. ഉമർ (റ)ന്റെ വിയോഗാനന്തരം അദ്ദേഹത്തിന്റെ മകളും, നബി ﷺയുടെ പത്നിയുമായിരുന്ന ഹഫ്സ്വ (റ)യുടെ അടുക്കലായിരുന്നു ആ മുസ്ഹഫ്.

ഉഥ്മാൻ (റ)ന്റെ ഖിലാഫത്തു കാലമായപ്പോഴേക്ക് അതിവിദൂര പ്രദേശങ്ങളായ പല നാട്ടിലും ഇസ്ലാമിന് പ്രചാരം സിദ്ധിക്കുകയും, മുസ്ലിംകൾ പെരുകിക്കൊണ്ടിരിക്കുകയും ചെയ്തുവല്ലോ. പലപ്രദേശക്കാരും, ഭാഷക്കാരുമായ ആളുകൾ ക്വുർആൻ പാരായണം ചെയ്യുമ്പോൾ, അവർക്കിടയിൽ വായനയിൽ അൽപാൽപ വ്യത്യാസങ്ങൾ, അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നതായി ഹുദൈഫത്തുബ്നുൽയമാൻ ( حذيفة بن اليمان - رضـ ) മനസ്സിലാക്കി. വിദൂരസ്ഥലങ്ങളിൽപോയി യുദ്ധത്തിൽ പങ്കെടുത്തിരുന്ന ഒരു സ്വഹാബിയായിരുന്നു ഹുദൈഫഃ (റ). ഈ നില തുടരുന്ന പക്ഷം, ജൂതരും, ക്രിസ്ത്യാനികളും അവരുടെ വേദഗ്രന്ഥങ്ങളിൽ ഭിന്നിച്ചതുപോലെ, മുസ്ലിംകളും ഭാവിയിൽ ഭിന്നിച്ചുപോകുവാൻ ഇടയുണ്ടെന്ന് അദ്ദേഹം ഉഥ്മാൻ (റ)നെ ധരിപ്പിച്ചു. ഉടനടി ഇതിന് പരിഹാരമുണ്ടാക്കണമെന്നുണർത്തി. അങ്ങിനെ, അദ്ദേഹം ഹഫ്സ്വഃ (റ) യുടെ പക്കൽ നിന്ന് ആ 'മുസ്ഹഫ്' അതിന്റെ പലപകർപ്പുകളും എടുക്കുവാൻ ഒരു സംഘം സ്വഹാബികളെ ഏൽപ്പിച്ചു. ഈ സംഘത്തിന്റെ തലവനും സൈദുബ്നുഥാബിത് (റ) തന്നെ ആയിരുന്നു.

പകർപ്പുകൾ എടുത്ത ശേഷം മുസ്ഹഫ് ഹഫ്സ്വഃ (റ)ക്ക് തന്നെ തിരിച്ചു കൊടുക്കുകയും പകർത്തെടുത്ത കോപ്പികൾ നാടിന്റെ നാനാഭാഗത്തുമുള്ള പ്രധാന കേന്ദ്രങ്ങളിലേക്ക് അയച്ചുകൊടുക്കുകയും ചെയ്തു.(*) മേലിൽ ക്വുർആൻ പാരായണം പ്രസ്തുത മുസ്ഹഫുകളിലെ ക്രമമനുസരിച്ചായിരിക്കണമെന്ന് ഖലീഫഃ

---

***(*) പ്രസ്തുത കോപ്പികളിൽ ഒന്ന് ഈജിപ്തിലേക്കായിരുന്നു അയക്കപ്പെട്ടിരുന്നത്. ഈ കോപ്പി ഈയിടെ ഈജിപ്തിൽ കണ്ടുകിട്ടുകയുണ്ടായി. അസ്ഹർ സർവ്വകലാശാലയിലെ പശ്ചിമ നാടുകളുടെ (മൊറോക്കോ, ബർബർ മുതലായ രാജ്യങ്ങളുടെ) പ്രത്യേക വിഭാഗമായ 'റുവാക്വുൽ മഗാരിബഃ' (رواق المغاربة)യിലെ ഗ്രന്ഥാലയങ്ങളിൽ നടന്ന ഗവേഷണ മദ്ധ്യെയാണ് ഈ മുസ്ഹഫ് യാദൃച്ഛികമായി കണ്ടുകിട്ടിയത്. മുൻകാലത്ത് നടപ്പിലുണ്ടായിരുന്ന കൂഫാ ലിപി ( الخط الكوفي ) യിൽ എഴുതപ്പെട്ടിട്ടുള്ളതും, ഏകദേശം 1000 പേജ് വരുന്നതുമായ ഈ മുസ്ഹഫ് മാൻ തോലിലാണത്രെ എഴുതപ്പെട്ടിരിക്കുന്നത്. 800 കൊല്ലത്തെ പഴക്കമുള്ള ഒരു ഗ്രന്ഥാലയത്തിൽ അജ്ഞാതമായി കിടന്നിരുന്ന അനേകം ചരിത്ര നിക്ഷേപങ്ങളുടെ കൂട്ടത്തിൽ ഒന്നാണ് ഈ മുസ്ഹഫും. അഹ്മദുബ്നു സർവക്വ് (احمد بن زروق) എന്നു പേരായ ഒരു മഹാനാണ് ഈ മുസ്ഹഫ് പ്രസ്തുത***

വിളംബരപ്പെടുത്തുകയും ചെയ്തു. ഉഥ്മാൻ (റ)ന്റെ കാലത്ത് പല രാജ്യങ്ങളിലേക്കും അയച്ച ഈ മുസ്ഹഫുകളിൽ നിന്നുള്ള നേർപകർപ്പുകളാണ് ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലുമുള്ള മുസ്ഹഫുകൾ. ഇക്കാരണംകൊണ്ടാണ് മുസ്ഹഫുകൾക്ക് 'ഉഥ്മാനി മുസ്ഹഫ്' (المصحف العثماني ) എന്നുപറയപ്പെടുന്നത്.

ഓരോ സന്ദർഭത്തിലും അവതരിച്ചിരുന്ന ക്വുർആൻ വചനങ്ങൾ അതിനു മുമ്പ് അവതരിച്ചു കഴിഞ്ഞിട്ടുള്ള ഭാഗങ്ങളുടെ ഏതേതു സ്ഥാനങ്ങളിൽ ചേർക്കണമെന്ന് നബി ﷺ എഴുത്തുകാർക്ക് അപ്പപ്പോൾ നിർദ്ദേശം നൽകാറുണ്ടായിരുന്നുവെന്നു പറഞ്ഞുവല്ലോ. ആകയാൽ, അതതു സൂറത്തുകൾ ഉൾകൊള്ളുന്ന ആയത്തുകളും ഓരോ സൂറത്തിന്റെയും ആദ്യാവസാനങ്ങളും നബി ﷺ പറഞ്ഞുകൊടുത്തിട്ടുള്ളതാണെന്നു സ്പഷ്ടമാണ്. മാത്രമല്ല, ഓരോ സൂറത്തും ബിസ്മി കൊണ്ട് വേർതിരിക്കപ്പെടുകയും ചെയ്തിരുന്നു. ഒരു സൂറത്തും മറ്റേ സൂറത്തും തമ്മിൽ നബി ﷺ വേർതിരിച്ചറിഞ്ഞിരുന്നത് 'ബിസ്മി' അവതരിക്കുന്നതുകൊണ്ടായിരുന്നു വെന്ന് അബൂദാവൂദ് (റ) നിവേദനം ചെയ്ത ഒരു ഹദീഥിൽ വന്നിട്ടുണ്ട്. എന്നാൽ ഇന്ന് മുസ്ഹഫുകളിൽ കണ്ടുവരുന്ന ക്രമമനുസരിച്ച് ഓരോ സൂറത്തും അതാതിന്റെ സ്ഥാനങ്ങളിലായി, ഇന്നതിനു ശേഷം ഇന്നതു എന്ന നിലക്ക് തിരുമേനിയുടെ കാലത്ത് ക്രമീകരിക്കപ്പെട്ടിരുന്നോ എന്നതിനെ പറ്റി പണ്ഡിതന്മാർക്കിടയിൽ രണ്ട് അഭിപ്രായമുണ്ട്. ഇല്ലെന്ന അഭിപ്രായപ്രകാരം ഇന്ന്കാണപ്പെടുന്ന രൂപത്തിൽ 114 സൂറത്തുകൾ ക്രമപ്പെടുത്തിയതും പല കഷ്ണങ്ങളിലായി രേഖപ്പെടുത്തപ്പെട്ടിരുന്ന ഭാഗങ്ങളെല്ലാം ഒന്നിച്ചു ചേർത്തു ഒരു ഗ്രന്ഥത്തിൽ ആക്കിയതുമാണ് സൈദുബ്നുഥാബിത്ത് (റ) മുഖാന്തരം അബൂബക്ർ (റ) ചെയ്തത്. സൈദ് (റ) തയ്യാറാക്കിയ കോപ്പിയും, മറ്റു ചില സ്വഹാബികളുടെ കയ്വശം നിലവിലുണ്ടായിരുന്ന കോപ്പികളും തമ്മിൽ, സൂറത്തുകളുടെ ക്രമീകരണത്തിൽ സ്വല്പം വ്യത്യാസം ഉണ്ടായിരുന്നെങ്കിലും, ഓരോ സൂറത്തും ഉൾകൊള്ളുന്ന ആയത്തുകളിലും, അവയുടെ ക്രമത്തിലും വ്യത്യാസമുണ്ടായിരുന്നില്ല. നമസ്കാരത്തിലൊ മറ്റോ പാരായണം ചെയ്യുമ്പോൾ, അവരവർ തങ്ങളുടെ പക്കലുള്ള ക്രമമനുസരിച്ച് സൂറത്തുകൾ ഓതുകയും ചെയ്തിരിക്കാം. സൂറത്തുകളുടെ അവതരണക്രമമനുസരിച്ചായിരിക്കും മിക്കവാറും അവർ അവക്ക് ക്രമം നൽകിയിരിക്കുക എന്നു കരുതാം. ഉഥ്മാൻ (റ)ന്റെ കാലത്ത് മുസ്ഹഫിന്റെ കോപ്പികൾ വിതരണം ചെയ്യപ്പെടുകയും, അതിലെ ക്രമം എല്ലാവരും സ്വീകരിക്കണമെന്നു കല്പിക്കപ്പെടുകയും ചെയ്തതിനെത്തുടർന്ന് സൂറത്തുകളുടെ ക്രമത്തിലും ഇന്നീ കാണുന്ന ഐക്യരൂപം നിലവിൽ വന്നു.

മുസ്ഹഫിൽ സൂറത്തുകൾ ക്രമപ്പെടുത്തിയത് അവയുടെ അവതരണക്രമം അനുസരിച്ചായിരുന്നില്ല. ഇന്നിന്ന സൂറത്തുകൾക്ക് ശേഷം, അല്ലെങ്കിൽ മുമ്പ്, ഇന്നിന്ന

---

***ഗ്രന്ഥാലയത്തിൽ നിക്ഷേപിച്ചത്. 500 കൊല്ലം പഴക്കം ചെന്നിട്ടുള്ള അദ്ദേഹത്തിന്റെ ഒരു മാല (المسبحة)യും ഇതോടൊപ്പം കണ്ടുകിട്ടിയിരിക്കുന്നു. കൂടാതെ, ഹിജ്റഃ 492ൽ തങ്ക ലിപികളാൽ എഴുതപ്പെട്ട മറ്റൊരു മുസ്ഹഫും, വളരെ കാലം മുമ്പ് എഴുതപ്പെട്ടിട്ടുള്ള മറ്റനേകം മുസ്ഹഫുകളും, പ്രധാനപ്പെട്ട പല ഗ്രന്ഥങ്ങളും ആ ഗ്രന്ഥാലയത്തിൽനിന്ന് കണ്ടുകിട്ടിയിരിക്കുന്നു. 'അൽ അഹ്റാം' (الاهرام) എന്ന പ്രസിദ്ധ ഈജിപ്ഷ്യൻ പത്രമാണ് ഈ വിവരം പ്രസിദ്ധപ്പെടുത്തിയത്. (1383 റബീഉൽ ആഖിർ മാസത്തിലെ 1963 സപ്തംബറിലെ അൽ അറബ് മാസിക പു: 27, ല: 1, 2 നോക്കുക)***

